ക്രൈസ്തവ
# കാഹളം
ഫെബ്രുവരി 2017

# വിശുദ്ധീകരിക്കുന്ന നോമ്പ്







കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




# ക്രൈസ്തവ കാഹളം

ഫെബ്രുവരി 2017
വാല്യം 78 ലക്കം 2

## ഉള്ളടക്കം

എഡിറ്റോറിയൽ

പിതൃമൊഴി

കവർ സ്റ്റോറി








ആനുകാലിക സഭ



ചിന്ത



കിഡ്സ്‌വേൾഡ്



ധ്യാനം




# ആശുപത്രിക്കാലം

പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ പറയുന്നത് സഭ ഒരു ആശുപത്രിയാണെന്നാണ്. മുറിവുകളുടെ അടിവേരുകൾ തൊട്ടറിഞ്ഞ് മരുന്നു പുരട്ടി സൗഖ്യം നൽകുന്ന ഇടമാണല്ലോ ആശുപത്രി. വലിയ നോമ്പുകാലം വരുന്നു. പ്രാർത്ഥനയുടെയും പരിത്യാഗത്തിന്റെയും പങ്കുവയ്ക്കലിന്റെയും കാലം. ആത്മ വിശുദ്ധീകരണത്തിന്റെ തപസ്സുകാലം. അനുതാപത്തിന്റെയും പ്രായശ്ചിത്തത്തിന്റെയും കാലം. നിനവെ പട്ടണവാസികൾ തങ്ങളുടെ പാപങ്ങളെയോർത്ത് വിലപിക്കുന്ന രംഗം യോനാ പ്രവാചകന്റെ പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. വരാനിരുന്ന വലിയ ശിക്ഷയിൽ നിന്ന് ദൈവം അവരെ രക്ഷിക്കുന്നു. അവരുടെ പ്രായശ്ചിത്ത പ്രവർത്തികൾ അതിന് കാരണമായി. ദൈവത്തിന്റെ ഉഗ്രകോപത്തിൽ നിന്ന് ലോകത്തെ രക്ഷിക്കുവാൻ ജനതകളുടെ അനപതാപവും ഏറ്റുപറച്ചിലും പ്രായശ്ചിത്തവും മതിയാകും. വി. കുമ്പസാരത്തിലാണ് ഇത് നടക്കുന്നത്. പാപങ്ങൾ അനുതപിച്ച് ഏറ്റുപറയുമ്പോൾ നമ്മുടെ ഹൃദയങ്ങൾ തുറക്കുന്നത് സൗഖ്യം തരുന്ന യേശുവിലേക്കാണ്. ഓരോ പാപവും ഹൃദയം മുറിപ്പെടുന്ന അവസ്ഥയാണ്. അതിനാൽ വി. കുമ്പസാരം മുറിവുകളുടെ അടിവേരുകൾ തേടിപോയി വച്ചുകെട്ടി സുഖപ്പെടുത്തലാണ്. വലിയ നോമ്പുകാലം നമ്മുടെ പാപങ്ങളുടെ മുറിവുകൾ വച്ചുകെട്ടി സൗഖ്യപ്പെടുത്തുന്ന ആശുപത്രിക്കാലമാണ്. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ നമ്മെ ഓർമ്മപ്പെടുത്തുന്നത് കുമ്പസാരക്കൂട് ഒരു ഡ്രൈക്ലീനിംഗ് മെഷീനല്ല എന്നതാണ്. നമുക്കറിയാം ഡ്രൈക്ലീനിംഗ് മെഷീൻ നമ്മുടെ വസ്ത്രങ്ങളിലെ അഴുക്കിനെ താത്കാലികമായി ഇളക്കികളയും. എന്നാൽ നമുക്ക് വേണ്ടത് തൊലിപ്പുറത്തെ ചികിത്സയല്ല. നമുക്കാവശ്യം നേരത്തെ തന്നെ മുറിവുകൾ കണ്ടെത്തി വച്ചുകെട്ടുകയാണ്. പാപത്തെ പൂർണ്ണമായി വെറുത്തുപേക്ഷിക്കേണ്ട സാഹചര്യമാണ് വളരേണ്ടത്. പാപക്കറ തൽക്കാലത്തേക്ക് മായിച്ചാൽ മാത്രം പോരാ. യഥാർത്ഥ വൈദ്യൻ ഉള്ളിൽ പ്രവേശിക്കണം. പാപിനിയായ സ്ത്രീയെ കല്ലെറിയാതെ എല്ലാവരും കല്ലുകൾ താഴെയിട്ട് പിന്നോട്ടു പോയി. പ്രായം കൂടിയവർ മുതൽ താഴോട്ട് എല്ലാവരും. തലമുറകളായി ചെയ്ത പാപത്തെകുറിച്ച് അനുതാപമില്ലാതെ ജീവിച്ച എല്ലാവരും പോയി കഴിഞ്ഞപ്പോൾ യേശു പറഞ്ഞു "ഞാനും നിന്നെ വിധിക്കുന്നില്ല മേലിൽ നീ പാപം ചെയ്യരുത്." നാം പാപത്തിന്റെ അടിമത്തത്തിൽ ആയിരിക്കുന്നത് കർത്താവിന് സഹിക്കാനാകുന്നില്ല. പാപങ്ങളിൽ നിന്നും പിൻതിരിയാം. ദൈവകൃപയുടെ വസന്തം വിരിയട്ടെ. വലിയ നോമ്പുകാലം അനുഗ്രഹകരമാകട്ടെ.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com





# നോമ്പാകുന്ന വലിയ ആയുധം

മനുഷ്യജീവിതത്തെ അതിന്റെ ആരംഭം മുതൽ പിൻതുടരുന്ന ഒന്നാണ് പാപത്തിന്റെ പ്രലോഭനം. ദൈവത്തിന്റെ അനന്തമായ സ്നേഹത്തിൽ നിന്നും കരുണയിൽ നിന്നും അകറ്റുന്ന പാപം യഥാർത്ഥത്തിൽ ദൈവത്വവുമായി മനുഷ്യൻ അകലുവാൻ കാരണമായി. പരിശുദ്ധമായ നോമ്പിലൂടെ പാപത്തിന്റെ പ്രലോഭനങ്ങളെ അതിജീവിച്ച നമ്മുടെ കർത്താവ്, ആ നോമ്പാൽ നമുക്ക് പാപങ്ങളെ അതിജീവിക്കുവാനുള്ള കൃപയാണ് നൽകുന്നത്. വീണ്ടും നാമെല്ലാവരും വലിയ നോമ്പിലേക്ക് പ്രവേശിക്കുകയാണ്. നമ്മുടെ കർത്താവിന്റെ പീഢാനുഭവവും കുരിശുമരണവും അവിടുത്തെ മഹത്വമേറിയ പുനരുത്ഥാനവും അനുസ്മരിക്കുന്ന വലിയ ആഴ്ചയ്ക്ക് ഒരുക്കമായിട്ടാണ് നാം വലിയ നോമ്പ് ആചരിക്കുന്നത്. പലപ്പോഴും വലിയ നോമ്പിനെ ഉത്ഥാനം ആഘോഷിക്കുന്നതിനുള്ള ഒരുക്കത്തിന്റെ നോമ്പായി പരിമിതപ്പെടുത്തുന്ന പതിവുണ്ട്. അതിനപ്പുറത്തേക്ക് ആണ്ടുവട്ടത്തിലെ സുപ്രധാനമായ ദിവസങ്ങൾ കൂടിയാണ് വലിയ നോമ്പുകാലം. നമ്മുടെ ശത്രുവായ പിശാചിനെ എതിർത്തു തോല്പിക്കാൻ നമുക്ക് സ്വർഗ്ഗം നൽകിയ ആയുധമാണ് നോമ്പ്. "ഞങ്ങളുടെ രക്ഷകാ, നോമ്പാലും പ്രാർത്ഥനയാലും പുണ്യപ്രവർത്തികളാലും ശത്രുവായ ദുഷ്ടനെ ജയിക്കുവാൻ ഞങ്ങൾക്ക് കൃപ നൽകണമേ" *(വലിയ നോമ്പിലെ പ്രാർത്ഥന, തിങ്കൾ, പ്രഭാതം)* തന്റെ ശിഷ്യന്മാർക്ക് സാത്താനോടുള്ള പോരാട്ടത്തിന് കർത്താവ് ഉപദേശിച്ചുകൊടുത്തതും നോമ്പാകുന്ന ആയുധമാണ്. നോമ്പിനെ അതിന്റെ സമഗ്രതയിലാണ് നാം ദർശിക്കേണ്ടത്. അത് കേവലം കുറച്ച് ഭക്ഷണപദാർത്ഥങ്ങളുടെ വർജ്ജന മാത്രമല്ല. ദൈവത്തോടുള്ള ആഴമായ വിശ്വാസവും സ്നേഹവും പ്രാർത്ഥനയും മർമ്മ പ്രധാനമാകുന്നു. അപരനോടുള്ള സ്നേഹവും കരുതലും അതിന്റെ ഏറ്റവും സവിശേഷമായ ഭാഗമാണ്. സ്വന്തം പാപങ്ങൾക്ക് പരിഹാരമായി ചെയ്യുന്ന പ്രായശ്ചിത്ത പ്രവർത്തികൾ ഏറ്റവും പ്രധാനപ്പെട്ടതാണ്.

അതുകൊണ്ട് നോമ്പ് അതിന്റെ സമഗ്രതയിൽ ആചരിക്കുമ്പോഴാണ് കൂടുതൽ അർത്ഥവത്താകുന്നത്.

സ്വർഗ്ഗരാജ്യത്തെ നോക്കിപ്പാർക്കുന്ന നാം അത് സ്വന്ത മാക്കേണ്ടത് നോമ്പും പ്രാർത്ഥനയും പുണ്യപ്രവർത്തികളും വഴിയാണ്. ദൈവകരുണയെ നാം സമീപിക്കുന്നതിനുള്ള മാർഗ്ഗമാണ് നോമ്പ്. ലോകം മുഴുവൻ അശാന്തിയും അസമാധാനവും കൊടി കുത്തിവാഴുമ്പോൾ നമ്മുടെ ത്യാഗപൂർണ്ണമായ പരിഹാര പ്രവർത്തികൾ അതിന് ഏറ്റവും ആവശ്യമാണ്. ഈ വർഷത്തെ നോമ്പ് അതിനു കൂടിയുള്ള വഴിയാകട്ടെ. മനുഷ്യൻ എല്ലാ സീമകളും ലംഘിച്ച് പാപത്തിന്റെ പ്രലോഭനങ്ങളിൽ വീണ് നശിക്കുമ്പോൾ അതിന് പരിഹാരമായി നമ്മുടെ നോമ്പും പ്രാർത്ഥനയും ഉപവാസവും ദൈവം സ്വീകരിക്കുന്നു. "നമ്മുടെ ആത്മാക്കൾക്ക് സ്വർഗ്ഗത്തിലേക്ക് കരേറുവാൻ ആത്മീയ ചിറകുകൾ സമ്പാദിക്കുന്ന വെണ്മയുള്ള നോമ്പ് ഇതാകുന്നു" (വലിയ നോമ്പിലെ പ്രാർത്ഥന, ചൊവ്വ രാത്രി നാലാം കൗമ). ഭൂമിയിൽ വളരുന്ന പൈശാചികതയെ തകർക്കുവാൻ നോമ്പിനെ നമുക്ക് മുറുകെ പിടിക്കാം. അത് നമ്മുടെ ജയം ഉറപ്പാക്കുന്ന ശക്തമായ ആയുധമാണ്. പാപത്തെ വെറുക്കുവാനും ഉപേക്ഷിക്കുവാനും നോമ്പ് നമ്മെ ശക്തിപ്പെടുത്തുന്നു. ആത്മാവിന്റെ സത്ഫലങ്ങൾ നമ്മിൽ വളരുവാൻ നോമ്പ് കാരണമാകുന്നു. ദൈവകരുണയുടെ നീരുറവകൾ നമ്മിലേക്ക് പ്രവഹിക്കുവാൻ നോമ്പ് നമ്മെ സഹായിക്കുന്നു. നമ്മെ വിശുദ്ധീകരിക്കുന്ന വലിയ നോമ്പ് ഏവർക്കും അനുഗ്രഹദായക മാകട്ടെയെന്നു പ്രാർത്ഥിക്കുന്നു.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

കവർ സ്റ്റോറി

# നോമ്പിൽ വേണം ശഹ്യൂത് ലേബോ





**ഫാ. ഗീവർഗ്ഗീസ് വല്ല്യചാങ്ങവീട്ടിൽ**
വൈസ് പ്രിൻസിപ്പൽ, മാർ ഇവാനിയോസ് കോളേജ്

**ആമുഖം**

ക്രൈസ്തവ ആദ്ധ്യാത്മികതയിൽ മനുഷ്യരക്ഷ ലക്ഷ്യമാക്കുന്നത് മനുഷ്യന്റെ സമഗ്രവ്യക്തിത്വത്തെ യാണ്. "സമാധാനത്തിന്റെ ദൈവം നിങ്ങളെ പൂർണ്ണമായി വിശുദ്ധീകരിക്കട്ടെ. നമ്മുടെ കർത്താവായ യേശു ക്രിസ്തുവിന്റെ പ്രത്യാഗമനത്തിൽ നിങ്ങളുടെ ആത്മാവും, ജീവനും ശരീരവും അവികലവും പൂർണ്ണവുമായിരിക്കാൻ ഇടയാകട്ടെ" (1 തെസ. 5:23). ഒരു വർഷത്തെ നമ്മുടെ ജീവിതത്തിൽ ദൈവം നൽകുന്ന നോമ്പിന്റെ ദിവസങ്ങൾ മനുഷ്യരക്ഷ നേടുന്നതിലെ സുപ്രധാന അവസരമാണ്. ഉപവാസവും വർജ്ജനയും പ്രാർത്ഥനയും സംയുക്തമായി ചേർന്ന് നാം അനുഷ്ഠിക്കുന്ന വിശുദ്ധിയുടെ ദിനങ്ങൾ ജോയേൽ പ്രവാചകനിലൂടെ ദൈവം നൽകിയ ആഹ്വാനത്തിന്റെ ഓർമ്മപ്പെടുത്തലാണ്. "കർത്താവ് അരുളിച്ചെയ്യുന്നു, ഇപ്പോഴെങ്കിലും ഉപവാസത്തോടും വിലാപത്തോടും നെടുവീർപ്പോടും കൂടെ നിങ്ങൾ പൂർണ്ണഹൃദയത്തോടെ എന്റെ അടുക്കലേക്ക് തിരിച്ചുവരുവിൻ. നിങ്ങളുടെ ഹൃദയമാണ് വസ്ത്രമല്ല കീറേണ്ടത്. നിങ്ങളുടെ ദൈവമായ കർത്താവിങ്കലേക്ക് മടങ്ങുവിൻ (2: 12-13).

**ദൈവികക്ഷണം പഴയനിയമത്തിൽ**

തന്റെ തിരഞ്ഞെടുക്കപ്പെട്ട ജനമായ ഇസ്രായേ ലിനെ നിരന്തരം പശ്ചാത്തലത്തിലേക്കും മാനസാന്തര ത്തിലേക്കും ക്ഷണിക്കുന്ന ദൈവത്തെയാണ് പഴയ നിയമത്തിൽ നാം കാണുന്നത്. കാരണം അവിടുന്ന് ഉദാരമതിയും, കാരുണ്യവാനും, ക്ഷമാശീലനും, സ്നേഹസമ്പന്നനുമാണ്. ശിക്ഷ പിൻവലിക്കാൻ സദാ സന്നദ്ധനുമാണ് (ജോയേൽ 2:13). ദൈവത്തിങ്കലേക്കുള്ള തിരിച്ചുവരവിന്റെ ആദ്യപടി പശ്ചാത്താപമാണ്. അതിന്റെ ബാഹ്യ വെളിപെടലാണ് മാനസാന്തരം. ദൈവം നൽകുന്ന ക്ഷണത്തിന് രണ്ടുതരത്തിൽ ഇസ്രായേൽ പ്രത്യുത്തരം നൽകാൻ അവിടുന്ന് ആഗ്രഹിക്കുന്നു.

- ദൈവകല്പനകൾ അനുസരിക്കുക
- ദൈവഹിതത്തിന് പൂർണ്ണമായി വിധേയപ്പെടുക

തുടർന്ന് പ്രവാചകന്മാരിലൂടെ ക്ഷണം തുടരുന്ന ദൈവം ആചാരാനുഷ്ഠാനങ്ങളുടെ അർത്ഥശൂന്യതയും യഥാർത്ഥ ഉപവാസം എന്തെന്നും വെളിപ്പെടുത്തി. ഹൃദയവിശുദ്ധിയില്ലാതെ പ്രാർത്ഥന കേൾക്കപ്പെടു കയില്ലെന്നും പാപത്തിന്റെ മതിൽകെട്ട് തകർക്കണ മെന്നും ഏശയ്യാ പ്രവാചകനിലൂടെ അവിടുന്ന് അരുളിച്ചെയ്തു (ഏശയ്യാ 59).

ഇസ്രായേൽക്കാരുടെ ഉപവാസം എന്താണെന്ന് ദൈവം പറഞ്ഞു. അതിലെ അപാകതകൾ (ഏശ. 58: 3-5).

- സ്വന്തം സുഖം അന്വേഷിക്കുന്നു
- വേലക്കാരെ പീഡിപ്പിക്കുന്നു
- കലഹിക്കുന്നു, ശണ്ഠ കൂടുന്നു
- ഒരു ദിവസത്തേക്ക് മാത്രം ഒരുവനെ എളിമപ്പെടുത്തുന്നു

എന്നാൽ യഥാർത്ഥ ഉപവാസം എന്താണെന്ന് ദൈവം പറഞ്ഞു (ഏശ. 58: 6-7).

- ദുഷ്ടതയുടെ കെട്ടുപൊട്ടിക്കുക - നുകത്തിന്റെ കയറ് അഴിക്കുക.
- മർദ്ദിതരെ സ്വതന്ത്രരാക്കുക - നുകങ്ങൾ ഒടിക്കുക
- വിശക്കുന്നവനുമായി ആഹാരം പങ്കുവയ്ക്കുക.

- ഭവന രഹിതനെ വീട്ടിൽ സ്വീകരിക്കുക
- നഗ്നനെ ഉടുപ്പിക്കുക
- സ്വന്തക്കാരിൽ നിന്നും ഒഴിഞ്ഞുമാറാതിരിക്കുക

ദൈവികക്ഷണം പുതിയനിയമത്തിൽ

മാനസാന്തരത്തിലേക്കുള്ള ആഹ്വാനവുമായി യേശു തന്റെ പരസ്യജീവിതം ആരംഭിക്കുന്നു (മത്താ. 4: 17). ഇവിടെ യേശു ഉപവാസത്തോടും പ്രാർത്ഥനയോടും പരസ്യജീവിതത്തിനായി കടന്നുവരുന്നു (ലൂക്കാ 4: 1-15). ഭക്ഷണംമൂലം പാപം ചെയ്ത് മരിച്ച ആദാമിനെ രക്ഷിക്കാൻ യേശു ഉപവസിച്ചു ഭക്ഷണം ഉപേക്ഷിക്കണം. അവിടുന്ന് പ്രലോഭകനെ തന്റെ ഉപവാസത്തിലൂടെ കീഴ്പ്പെടുത്തി. ദൈവകരുണ നോമ്പനുഷ്ഠാനത്തെ സൗഖ്യദായക ഔഷധമായി നൽകി. അങ്ങനെ സ്വർഗ്ഗീയ ആദം ഭൗമിക ആദാമിന്റെ സൗഖ്യദാതാവായി.

സുവിശേഷപ്രഘോഷണത്തിലൂടെയാണ് മാനസാന്തരത്തിലേക്ക് നമ്മെ യേശു ക്ഷണിച്ചത്. അതിനാൽ വചനം മാനസാന്തരത്തിന് ഹേതുവായി. ദൈവകൃപയിലേക്കുള്ള വഴി വചനം ശ്രവിക്കലും അവ അനുസരിച്ച് ജീവിക്കുന്നതുമാണ്. അതുകൊണ്ടാണ് സുറിയാനി പിതാക്കന്മാർ നോമ്പ് ദൈവവചനത്തിന്റെ വിശേഷാവസരമാണെന്ന് പറയുന്നത്. പാപത്തിന്റെ മരണത്തിൽ നിന്നും കൃപയുടെ ജീവനിലേക്കുള്ള കടന്നുപോകലാണ്. പശ്ചാത്താപത്തിൽ നിന്നും സന്തോഷത്തിലേക്കുള്ള മാറ്റമാണിത്. ഇവിടെയാണ് ഹൃദയവിശുദ്ധിയെപ്പറ്റിയുള്ള സുറിയാനി സഭാപിതാക്കന്മാരുടെ പരാമർശനങ്ങൾ പ്രസക്തമാകുന്നത്.

**നോമ്പും ഹൃദയവിശുദ്ധിയും**

നോമ്പ് സ്വീകാര്യമാകാനുള്ള ഏകവ്യവസ്ഥ ഹൃദയവിശുദ്ധിയാണ് (ശഫ്‌യൂത് ലേബോ). പ്രാർത്ഥന നിർമ്മലവും പവിത്രവുമാകാൻ ഹൃദയവിശുദ്ധി അത്യാവശ്യമാണ് (അഫ്രാത്ത്) സുറിയാനി സഭാ ആദ്ധ്യാത്മിക പാരമ്പര്യത്തിൽ വിവരിക്കുന്ന വ്യവസ്ഥ ഘട്ടങ്ങൾ ആത്മീയ ജീവിതത്തിലെ വ്യത്യസ്ഥ മേഖലകളെ സൂചിപ്പിക്കുന്നു.

ശാരീരിക തലം (പഗറാനൂത്താ) മനസ്സിന്റെ തലം (നഫ്ശാനൂത്താ) ആത്മാവിന്റെ തലം (റൂഹാനൂത്ത). ഇതിൽ ആത്മാവിന്റെ തലമാണ് നോമ്പനുഷ്ഠാനത്തിൽ നാം ലക്ഷ്യമാക്കുന്നത്. സീനായ് മലയിൽ വച്ച് കർത്താവിനെ ദർശിച്ച മോശയുടെ മുഖം പ്രകാശിച്ചതുപോലെ (പുറ. 34:35) ഹൃദയത്തിലെ വിശുദ്ധി നോമ്പനുഷ്ഠാനത്തിലൂടെ കൂടുതലായി നമ്മിൽ ഉജ്ജ്വലിപ്പിക്കണം. അതുകൊണ്ടാണ് പാപത്തിൽ നിന്നുള്ള വിടുതലാണ് യഥാർത്ഥ നോമ്പെന്ന് വിശുദ്ധ ജോൺ ക്രിസോസ്റ്റം പഠിപ്പിക്കുന്നത്. നമ്മുടെ ചിന്തകളെ നിയന്ത്രിച്ച് നിർമ്മലവും പരിശുദ്ധവുമാക്കണം. ഉപവാസവും വർജ്ജനയും ക്രിസ്തീയജീവിതം രൂപപ്പെടുത്തുന്നതിനുള്ള രണ്ട് സദാചാര ആയുധങ്ങളാണെന്ന് മാബൂഗിലെ പീലക്സിനോസ് പറയുന്നു. ആത്മാവിന്റെ പെരുന്നാൾ ആണ് നോമ്പ് മനസ്സിനെയും ആത്മാവിനെയും സൗഖ്യമാക്കുന്ന ഔഷധമാണ് നല്ല നോമ്പ്. അങ്ങനെ നാം നിത്യജീവന് അർഹരാകുന്നു. തിന്മയ്ക്കെതിരെയുള്ള വലിയ ആയുധമാണ് നോമ്പ് (മാർ അപ്രേം) ഹൃദയവിശുദ്ധികൂടാതെ ആർക്കും ദൈവത്തെ കാണാൻ സാധിക്കില്ല (മത്താ. 5:10). കളങ്കമറ്റ കൈകളും നിർമ്മലമായ ഹൃദയവും ഉള്ളവർക്കേ കർത്താവിന്റെ വിശുദ്ധസ്ഥലത്ത് നിൽക്കാൻ സാധിക്കൂ (സങ്കീ. 24:34). ചുരുക്കത്തിൽ നോമ്പനുഷ്ഠാനം അർത്ഥവത്താകുന്നത് ഹൃദയം വിശുദ്ധീകരിക്കപ്പെടുമ്പോഴാണ്. അതിന് നാം ദൈവത്തോടൊത്ത് വസിക്കണം.

**നാൽപ്പതു ദിവസത്തെ നോമ്പ്**

ബൈബിൾ അധിഷ്ഠിതമാണ് നാൽപ്പതു ദിവസത്തെ നോമ്പ്. ദൈവസാന്നിധ്യത്തിൽ ജീവിക്കുന്ന ആത്മാവിന്റെ തലത്തിൽ വ്യാപരിക്കുന്ന വിശുദ്ധീകരണത്തിന്റെ നാൽപ്പതു ദിവസങ്ങൾ.

- നാൽപ്പതു രാവും പകലും മഴപെയ്തു (ഉല്പ. 7:12)
- ചാട്ടയടി നാൽപ്പതിൽ കവിയരുത് (നിയമാ. 25:3)






- നാൽപ്പതു ദിവസം കഴിഞ്ഞപ്പോൾ നോഹ കിളിവാതിൽ തുറന്ന (ഉല്പ. 8:6)
- മോശ സീനായ്മലയിൽ (പുറ. 24:18)
- ഏലിയാ ഹോറെബിൽ (1 രാജാ. 19:8)
- യോന പ്രസംഗിക്കുന്നു (യോന. 3:4)

ശിക്ഷയായി പെയ്ത മഴ ഭൂമുഖത്തെ തിന്മകളെ ഇല്ലാതാക്കി. പശ്ചാത്താപത്താൽ നിനുവേ നിവാസികൾ പാപജീവിതം ഉപേക്ഷിച്ചു. സ്വയം വിശുദ്ധീകരണത്തിന്റെ നാൽപതു ദിനങ്ങൾ ഇന്ന് നാം അനുവർത്തിക്കുമ്പോൾ അനുഷ്ഠാനങ്ങളിൽ മാത്രം നോമ്പ് ചുരുങ്ങിപ്പോകാതിരിക്കാൻ ശ്രദ്ധിക്കണം. ഹൃദയവിശുദ്ധി കൂടാതെയുള്ള അനുഷ്ഠാനങ്ങൾ അർത്ഥശൂന്യമാണ്. ചിന്തയും വികാരങ്ങളും വാക്കുകളും വിശുദ്ധീകരിക്കപ്പെടണം. വചനം ശ്രവിക്കുന്നതിലൂടെ ഉളവാകുന്ന അനുതാപവും മാനസാന്തരവും നോമ്പിലൂടെ സംഭവിക്കേണ്ട രണ്ടാം ജനനത്തെ സൂചിപ്പിക്കുന്നു. ലോകവുമായുള്ള അമിതമായ സംസർഗ്ഗം ഉപേക്ഷിച്ച് ദൈവവുമായി കൂടുതൽ അടുക്കുവാൻ ശ്രമിക്കണം. പ്രാർത്ഥനയിലൂടെ നമ്മിൽ രൂപപ്പെടുന്ന ആത്മീയ മനുഷ്യൻ നമ്മേ നയിക്കാം വിട്ടുകൊടുക്കണം. അങ്ങനെ ദൈവസ്നേഹത്താൽ നിറയുമ്പോൾ എളിമ എന്ന പുണ്യത്തിൽ വളരും. നോമ്പുകാല പ്രാർത്ഥനകൾ എല്ലാം ഇത്തരത്തിലുള്ള ഒരു ആത്മീയാനുഭവം നൽകുന്നതാണ്. ശ്രദ്ധയും ഭക്തിയും ചേർത്ത് പ്രാർത്ഥന നിർവ്വഹിക്കുമ്പോൾ ഹൃദയത്തിലെ അശുദ്ധി ഇല്ലാതാകും.

സുറിയാനി ആദ്ധ്യാത്മികതയിലെ ആശ്രമജീവിതവും താപസവൃത്തിയും സമഗ്രമനുഷ്യന്റെ രക്ഷയാണ് ലക്ഷ്യമാക്കുന്നത്. നിരന്തരം ജാഗ്രത പുലർത്തി ഗ്രഹണശക്തിയെ തോജോമയമാക്കണം. ശരീരവും മനസ്സും ആത്മാവും പ്രാർത്ഥനയിൽ ഏകാഗ്രത പുലർത്തണം. അനുദിനമുള്ള ആത്മശോധനയിലൂടെ ദൈവഹിതത്തിന് കീഴ്പ്പെട്ട് ഹൃദയവിശുദ്ധി കാത്തുസൂക്ഷിക്കണം. ഉപവാസവും വർജ്ജനയും നേടിത്തരുന്ന വിശുദ്ധിയിലൂടെ ഉത്ഥിതനെ കാണാനും നമ്മിലെ ആത്മീയമനുഷ്യനെ ഉജ്ജ്വലിപ്പിക്കാനും ഇനിയുള്ള നാൽപത് ദിനങ്ങളിൽ പരിശ്രമിക്കാം.

## ആർച്ചുബിഷപ് ജാംബത്തിസ്തി ദി ക്വാത്രോ ഇന്ത്യയിലെ പുതിയ വത്തിക്കാൻ സ്ഥാനപതി



ഇന്ത്യയിലെ പുതിയ വത്തിക്കാൻ സ്ഥാനപതിയായി ആർച്ചുബിഷപ് ജാംബത്തിസ്തി ദി ക്വാത്രോ തിരുമേനിയെ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ നിയമിച്ചു. ഇറ്റലിക്കാരനായ ആർച്ചുബിഷപ് ബൊളീവിയായിലെസ്ഥാനപതി ആയിരുന്നു. ആർച്ചുബിഷപ് സാൽവത്തോരെ പെനാക്കിയോ പോളണ്ടിലേക്ക് സ്ഥലം മാറിയതിനെ തുടർന്നാണ് പുതിയനിയമനം. ആർച്ചുബിഷപ് ജാംബത്തിസ്തി ദി ക്വാത്രോ സിവിൽ നിയമത്തിലും, കാനൻ നിയമത്തിലും ദൈവശാസ്ത്രത്തിലും ഉന്നത ബിരുദങ്ങൾ നേടിയിട്ടുണ്ട്. വിവിധ രാജ്യങ്ങളിലും ഐക്യരാഷ്ട്രസഭയിലും മാർപാപ്പായുടെ പ്രതിനിധി ആയിരുന്നിട്ടുണ്ട്.

# അനുഭവവേദ്യമായ നോമ്പുകാലം





സിസ്റ്റർ ഡോ. അഞ്ജലി തെരേസ് ഡി. എം

**ആമുഖം**

ഉയിർപ്പു തിരുനാളാണ് സഭയിലെ ഏറ്റവും വലിയ തിരുനാൾ. ഈ തിരുനാളിന് ഒരുക്കമായി സഭ ആചരിക്കുന്ന ഏറ്റവും തീവ്രമായ പരിഹാരദിനങ്ങളാണ് വലിയ നോമ്പ് അഥവാ അമ്പത് നോമ്പ്. പ്രാർത്ഥന, ഉപവാസം, ദാനധർമ്മം, ഉപേക്ഷ, പരിഹാരം, തുടങ്ങിയവയിലൂടെ ഈ നാളുകളെ ബലപ്പെടുത്താൻ സഭ നമ്മെ ആഹ്വാനം ചെയ്യുന്നു.

നാറാണത്തു ഭ്രാന്തനെപ്പറ്റി ഒരു കഥയുണ്ട്. അദ്ദേഹം നടക്കാനിറങ്ങി കൂടെ ശിഷ്യനും കൂടി. ആദ്യം ഒരു കുടിലിൽ കയറി സംഭാരം കഴിച്ചു. ശിഷ്യനും കഴിച്ചു... എന്തൊരു തണുപ്പ്, സുഖം... രണ്ടാമത് ഭ്രാന്തൻ കയറിയത് ഒരു ഷാപ്പിലാണ്. കള്ള് കുടിച്ചു. ശിഷ്യനും കുടിച്ചു. എന്തൊരു ലഹരി. പിന്നീട് നാറാണത്തു ഭ്രാന്തൻ ഒരു കൊല്ലന്റെ ആലയിലാണ് കയറിയത്. കൊല്ലൻ ഉരുകിയൊലിക്കുന്ന ലോഹദ്രാവകം ഭ്രാന്തന്റെ കൈക്കുമ്പിളിൽ ഒഴിച്ചു. അയാൾ അതും കഴിച്ചു. പക്ഷേ, തിരിഞ്ഞ് നോക്കിയപ്പോൾ ശിഷ്യനെ കാണുന്നില്ല. ശിഷ്യൻ ജീവനും കൊണ്ടോടി.

തന്റെ സഹന ജീവിതത്തിലൂടെ, കുരിശിലൂടെ രക്ഷ നേടിത്തന്ന ഗുരുവിന്റെ കൂടെ നടക്കാനുള്ളതാണ് ഈ നോമ്പുകാലം. ഉത്ഥാനത്തിന്റെ സൗഭാഗ്യവും ആനന്ദവും സമാധാനവുമനുഭവിക്കാൻ സുഖത്തിന്റെ കാലം മാത്രമല്ല, കാൽവരിയുടെ ചൂട് സഹിക്കാനും ജീവൻ കൊടുത്തുപോലും ദാസന്റെ മനോഭാവത്തിലേയ്ക്ക് ഇറങ്ങി വരാനുള്ള കാലഘട്ടമാണിത്. ഈ വലിയനോമ്പിന്റെ ഈ കാലയളവിൽ നമുക്കുണ്ടായിരിക്കേണ്ട മനോഭാവങ്ങളെയും ചിന്തകളെയും ജീവിതരീതികളെയും വിശകലനം ചെയ്യുകയാണ് ഈ ലേഖനത്തിലൂടെ.

**നോമ്പും ഉപവാസവും**

പഴയ നിയമകാലം മുതൽ നോമ്പും ഉപവാസവും ആത്മീയ വളർച്ചയ്ക്കുള്ള ഉപാധികളായി വിശ്വാസികൾ കരുതിയിരുന്നു. അത് ദൈവകോപം ശമിപ്പിക്കുന്നതിനുള്ള വഴിയായും (1 സാമു, 7:6, 1 രാജ 2:20) വലിയ ദുരന്തങ്ങളുടെ അവസരത്തിലുള്ള പ്രാർത്ഥനയായും (1 സാമു, 31:1-13) അപകടങ്ങളുടെ മുമ്പിലും (യൂദി. 4:8, 12 എസ് 3:5) ദൈവത്തിൽ നിന്ന് അനുഗ്രഹം ലഭിക്കണമെന്ന് ആഗ്രഹിച്ചപ്പോഴും (1 സാമു, 14:24) സാധാരണയായി ഉപയോഗിച്ചിരുന്നുവെങ്കിലും ബാഹ്യമായ അനുഷ്ഠാനങ്ങളിലൂടെ സമാനമായ ആന്തരിക പരിവർത്തനം ആവശ്യപ്പെടുന്നതിനാൽ, അത് ദൈവത്തിലേയ്ക്ക് തിരിയാനുള്ള മനുഷ്യന്റെ ആഗ്രഹങ്ങളെയും അതിനുവേണ്ടിയുള്ള പരിശ്രമത്തെയുമാണ് സൂചിപ്പിക്കുന്നത് (യോഹ,3:8, യൂദിത്ത് 8:16-17). അതുകൊണ്ട് നോമ്പും ഉപവാസവും ദൈവസ്നേഹത്തിന്റെയും ദൈവത്തിലുള്ള പരിപൂർണ്ണ സമർപ്പണത്തിന്റെയും ദൈവാശ്രയത്തിന്റെയും അടയാളമാണ്.

ഒരുവനെ എളിമപ്പെടുത്തുന്നതായിരിക്കണം ഉപവാസം. അന്യനെ സഹായിക്കുകയും അവനെ സ്നേഹിക്കുകയും ചെയ്യുന്നതാണ് യഥാർത്ഥ ഉപവാസം. മറ്റുള്ളവരുടെ ദുഃഖത്തിൽ സ്നേഹത്തിന്റെയും സാന്ത്വനത്തിന്റെയും ചൈതന്യം നൽകുമ്പോഴാണ് ഉപവാസം നന്മയായി മാറുന്നത്. ആത്മശിക്ഷണത്തിന്റെ അമ്പതുനാളുകൾ നീളുന്ന തപസ്സ്

ഇന്നിന്റെ കാലപ്രവാഹത്തിന്റെ കുത്തൊഴുക്കുകളെ അതിജീവിക്കാൻ സാധിക്കുന്ന ഒരു ദിവ്യ ഔഷധമാണ്. ഈ നോമ്പ് നമ്മെ ചെത്തിമിനുക്കുന്ന ദിനങ്ങളാകണം. ഉള്ളിന്റെ ഇഷ്ടങ്ങളെ ഉപവാസത്തിന്റെ അഗ്നിയിൽ ശുദ്ധിചെയ്യുന്ന ദിനങ്ങൾ.

വി. അത്തനേഷ്യസ് പറയുക "ഉപവസിക്കുക യെന്നാൽ മാലാഖന്മാരുടെ ജീവിതത്തിലേക്ക് പ്രവേശിക്കുക" യെന്നാണ്. ദുഷ്ടരൂപികളെ പുറത്താക്കാൻ, പുണ്യത്തിന്റെ വഴിയിലൂടെ നിത്യരക്ഷ സാധിക്കാൻ, ശത്രുവിന്റെ ആക്രമണങ്ങളെ ചെറുക്കാൻ, ജഢിക മനുഷ്യരിൽ നിന്ന് ആത്മീയ മനുഷ്യനിലേയ്ക്ക് നീങ്ങി മാലാഖന്മാരുടെ ജീവിതത്തിലേയ്ക്ക് പ്രവേശിക്കാൻ, ഉപവാസം നമ്മെ സഹായിക്കുന്നു.

**ജീവിതനവീകരണത്തിന്റെയും തിരിഞ്ഞുനോക്കലിന്റെയും കാലം**

തന്റെ നാൽപ്പത്തിനാലാം വയസ്സിൽ വി. ഫ്രാൻസ്സിസ് അസ്സീസി മരണം കാത്തുകിടക്കുകയാണ്. അദ്ദേഹത്തിന്റെ ശിഷ്യന്മാർ തങ്ങളുടെ വന്ദ്യ പിതാവിന്റെ മരണത്തിന് സാക്ഷ്യം വഹിക്കാനായി ചുറ്റും കാത്തുനിൽക്കുന്നുണ്ട്. അവരോട് ആ മഹാ വിശുദ്ധൻ ഇങ്ങനെ പറഞ്ഞു: "നമുക്ക് വീണ്ടും ആരംഭിക്കാം. കാരണം നാമിതുവരെയും അൽപം മാത്രമേ ചെയ്തിട്ടുള്ളു''. ജീവിതത്തെ വീണ്ടും ക്രിസ്തുവിൽ പുതുക്കിപ്പണിയണമെന്ന ഓർമ്മപ്പെടുത്തലായിരുന്നു വി.ഫ്രാൻസ്സിസിന്റെ ചാവരുൾ സന്ദേശം. നാം ആരംഭിക്കുന്ന ഈ വലിയ നോമ്പുകാലത്ത് സഭ നമ്മെ ഓർമ്മിപ്പിക്കുന്നതും ഇതു തന്നെയാണ്. നമുക്ക് എല്ലാം ക്രിസ്തുവിൽ വീണ്ടും നവീകരിക്കാം.



ലോകത്തിലെ എന്നുമുള്ള പ്രതിഭാസങ്ങളിലൊന്നാണല്ലോ 'മാറ്റം' ആദ്യം മാറ്റം തുടങ്ങേണ്ടത് നമ്മിൽ നിന്നാകണം. നോമ്പിന്റെ ഈ കാലഘട്ടത്തിലും നടക്കേണ്ടത് ഈ മാറ്റമാണ്. ത്യാഗപ്രവർത്തികൾ വഴിയും ആത്മീയാനുഷ്ഠാനങ്ങൾ വഴിയും ദൈവത്തോടടുക്കുന്ന മാറ്റം. പക്ഷേ നോമ്പുകാലം കഴിയുമ്പോൾ വീണ്ടും പഴയ സ്വഭാവത്തിലേയ്ക്ക് തന്നെയുള്ള പോക്കാണ് സാധാരണയായി കണ്ടുവരിക. നോമ്പുകാലം മാറ്റത്തിന്റെ ആരംഭമാണ്.

വലിയനോമ്പ് ഒരു തിരിഞ്ഞുനോക്കലിന്റെ സമയമാണ്. സ്വന്തം ജീവിതത്തിലേയ്ക്കുള്ള തിരിഞ്ഞുനോട്ടം. Who am I? എന്ന ചോദ്യത്തിന് വ്യക്തിപരമായ ഉത്തരം കണ്ടെത്തലാണ് ഈ കാലഘട്ടത്തിൽ നടക്കേണ്ടത്. അതായത് ഒരു വിലയിരുത്തലിന്റെ, സ്വയം കണ്ടെത്തലിന്റെ നാളുകൾ.

Turn to the Lord, കർത്താവിലേയ്ക്ക് തിരിയുക, കർത്താവിനെ കണ്ടെത്തുക. ദൈവത്തെ തേടുന്ന ജീവിതം എന്നതായിരിക്കണം. ഉൽപ. 19:23 ൽ നാം വായിക്കുന്നു. "ലോത്ത് സോവാറിലെത്തിയപ്പോൾ സൂര്യനുദിച്ചു". ഒരുവൻ തിന്മയിൽ നിന്ന് ഓടിമാറുമ്പോഴാണ് അവന്റെ ജീവിതത്തിൽ നന്മയുടെ സൂര്യൻ ഉദിക്കുന്നത്.

ഈ നോമ്പുകാലത്ത് നാം ചെയ്യുന്ന ആത്മീയ കർമ്മങ്ങളെല്ലാം **ദൈവ സ്നേഹത്തിലും സഹോദര സ്നേഹത്തിലും** നമ്മെ ആഴപ്പെടുത്തണം. എങ്കിലേ അവ യഥാർത്ഥത്തിൽ വിശ്വാസപ്രേരിതമായ കാര്യങ്ങളാവുകയുള്ളൂ. ഉദാഹരണത്തിന് നാം വി. കുർബാനയിൽ സംബന്ധിച്ചു കഴിയുമ്പോൾ ദൈവത്തോടുള്ള നമ്മുടെ സ്നേഹവും മറ്റുള്ളവരോടുള്ള നമ്മുടെ ആഭിമുഖ്യവും വർദ്ധിച്ചിട്ടുണ്ടാകണം. വി. കുർബാനയെ സംബന്ധിച്ചു മാത്രമല്ല, എല്ലാ പ്രാർത്ഥനകളെക്കുറിച്ചും ഇത് ശരിയാണ്. ഗദ്സമൻ തോട്ടത്തിലെ ഈശോയുടെ പ്രാർത്ഥന കഴിഞ്ഞപ്പോഴേക്കും ഈശോ പിതാവിന്റെ ഹിതം അതാണെങ്കിൽ കുരിശുമരണത്തിന് താൻ തയ്യാറാണ് എന്ന ഉറപ്പിലേയ്ക്ക് വന്നു. പ്രാർത്ഥനയ്ക്കുശേഷം ഈശോ ആദ്യം നേരിടുന്നത് തന്നെ ഒറ്റിക്കൊടുക്കാനെത്തുന്ന തന്റെ ശിഷ്യനായ യൂദാസിനെയാണ്. എന്തെന്ത് വിചാരങ്ങളായിരിക്കണം ആ സമയത്ത് ഈശോയുടെ മനസ്സിലേയ്ക്ക് വന്നിട്ടുണ്ടാകുക. എങ്കിലും ശാന്തതയോടെയും അലിവോടെയും ഈശോ ഒറ്റുകാരനെ അഭിമുഖീകരിക്കുകയാണ് (ലൂക്ക 22:48). ഇതുപോലെ നമ്മുടെ പ്രാർത്ഥനയുടെയും മറ്റെല്ലാം ആത്മീയ കൃത്യങ്ങളുടെയും ആഴവും ആത്മാർത്ഥയും പരീക്ഷിക്കുന്ന സംഭവങ്ങൾ ഓരോ ദിവസവും നമ്മെ കാത്തുനിൽപ്പുണ്ട്.

വി.ജോൺ ക്രിസോസ്റ്റോമിന്റെ വാക്കുകളിൽ: "പ്രാർത്ഥനയുടെ സഹോദരിയാണ് ഉപവാസം. ഇവ രണ്ടും ഒരുമിച്ച് കൊണ്ടുപോകണം".

നമ്മുടെ ആത്മീയ കർമ്മങ്ങളെല്ലാം (പ്രാർത്ഥന, ഉപവാസം, ദാനധർമ്മം) **വിശ്വാസത്തോടെ** നാം അനുഷ്ഠിക്കണം. നമ്മുടെ പ്രാർത്ഥനകളിൽ സത്യസന്ധതയുണ്ടാവണം. ഒരു ത്രിത്വസ്തുതിയാണ് നാം ചെയ്യുന്നതെങ്കിൽപ്പോലും അത് എന്താണെന്നറിഞ്ഞ് ദൈവവിചാരത്തോടെ ചെയ്യണം. നമ്മുടെ കുടുംബപ്രാർത്ഥനകളും സമൂഹ പ്രാർത്ഥനകളും അങ്ങനെ തന്നെ. ചൊല്ലുന്ന പ്രാർത്ഥനകളുടെ അർത്ഥമറിഞ്ഞ് ആത്മാർത്ഥതയോടെ നാമത് നിർവ്വഹിക്കണം. കടം

തീർക്കാൻ വേണ്ടി പ്രാർത്ഥിച്ചാൽ ആർക്കും മനസ്സിലാകാത്ത രീതിയിൽ മുറിഞ്ഞവാക്കുകളിൽ നാമത് ചൊല്ലിത്തീർക്കും വിശ്വാസത്തിന്റെ ആത്മാർത്ഥത ഇല്ലാത്ത ഇത്തരം പ്രാർത്ഥനകൾ സ്വർഗ്ഗംവരെ എത്തുകയില്ല.

നമ്മുടെ നോമ്പാചരണവും ഉപവാസവും തപശ്ചര്യകളുമെല്ലാം വിശ്വാസ പ്രേരിതമാണെങ്കിൽ അവയെക്കുറിച്ച് ദൈവം പറയുന്ന കാര്യങ്ങൾ നാം ഗൗരവമായി സ്വീകരിക്കണം. ദൈവഹിതം മാനിക്കാത്ത രീതിയിലുള്ള നോമ്പ് ദൈവത്തെ പ്രസാദിപ്പിക്കുകയില്ല. ജോയേൽ പ്രവാചകനിലൂടെ അവിടുന്ന് അരുൾചെയ്തു: "നിങ്ങളുടെ വസ്ത്രമല്ല ഹൃദയമാണ് കീറേണ്ടത്. നിങ്ങളുടെ ദൈവമായ കർത്താവിലേക്ക് മടങ്ങുവിൻ" (2:13). നീതി ചെയ്യാത്തവരുടെയും പരസ്നേഹം പ്രകടിപ്പിക്കാത്തവരുടെയും നോമ്പും ഉപവാസവും കർത്താവ് തള്ളിക്കളയും എന്നാണ് ദൈവത്തിന്റെ വെളിപ്പെടുത്തൽ. "നിങ്ങളുടെ ഉത്സവങ്ങളോട് എനിക്ക് വെറുപ്പാണ്. അവജ്ഞയാണ്. നിങ്ങളുടെ മഹാസമ്മേളനങ്ങളിൽ എനിക്ക് പ്രസാദമില്ല. നിങ്ങൾ ദഹനബലികളും ധാന്യബലികളും അർപ്പിച്ചാലും ഞാൻ സ്വീകരിക്കുകയില്ല. സമാധാനബലിയായി നിങ്ങൾ അർപ്പിക്കുന്ന കൊഴുത്ത് മൃഗങ്ങളെ ഞാൻ നോക്കുകയില്ല... നീതി, ജലം പോലെ ഒഴുകട്ടെ. സത്യം ഒരിക്കലും വറ്റാത്ത നീർച്ചാലുപോലെയും" (ആമോസ് 5:21–24).




കുരിശിൽ ഈശോ കാണിച്ചുതന്നത് സുഖസമൃദ്ധിയുടെ നടുവിലുള്ള സ്നേഹമല്ല. മറിച്ച്, സഹനത്തിന്റെ, നൊമ്പരങ്ങളുടെ, രക്തം ചിന്തലിന്റെ സ്നേഹമാണ്. നമ്മുടെ ജീവിതത്തിലെ കണ്ണീരിന്റെ കഥകൾ, നൊമ്പരത്തിന്റെ ഓർമ്മകൾ, സഹനത്തിന്റെ തീവ്രതകൾ, എല്ലാം സ്നേഹത്തിന് വിരുദ്ധമല്ല. മറിച്ച് നമ്മുടെ രക്ഷയ്ക്ക് അത് അനിവാര്യമായതുകൊണ്ടാണ് എന്ന് ഈ നോമ്പുദിനങ്ങളിൽ നമ്മെ പഠിപ്പിക്കുന്നു.

സ്വന്തം ശരീരം ദഹിക്കാൻ വിട്ടുകൊടുത്താൽപ്പോലും സ്നേഹമില്ലെങ്കിൽ നമുക്ക് ഒരു പ്രയോജനവുമില്ല എന്നാണ് വി. പൗലോസ് നമ്മെ പഠിപ്പിക്കുന്നത്. (1 കൊറി 13: 3) ഈ നോമ്പുകാലത്ത് കുരിശിന്റെ വഴിയുൾപ്പെടെയുള്ള ത്യാഗകർമ്മങ്ങൾ അനുഷ്ഠിക്കുമ്പോൾ വി. പൗലോസിന്റെ വാക്കുകൾ ആഴമുള്ള ആത്മശോധനയ്ക്ക് നമ്മെ നിർബഞ്ചിച്ചുകൊണ്ടിരിക്കണം.

**നോമ്പുകാലം ഉപേക്ഷയുടെ നാളുകളാണ്**

നോമ്പുകാലം, നമ്മെ കീഴടക്കിയിരിക്കുന്ന, നമ്മൾ വിലപ്പെട്ടതെന്ന് കരുതിയിരിക്കുന്ന ചിലതൊക്കെ ഉപേക്ഷിക്കാൻ നമ്മോട് ആവശ്യപ്പെടുന്നു. ഉദാഹരണത്തിന് അധികാരം, സമ്പത്ത്, സ്ഥാനമാനങ്ങൾ തുടങ്ങിയവ... അതായത് ഈശോ പറഞ്ഞതുപോലെ ദൈവേഷ്ടത്തിന് വിരുദ്ധമായ കാര്യങ്ങൾ ഉപേക്ഷിക്കാൻ. അവിടെ ദൈവം നമ്മെ അനുഗ്രഹിക്കുകയും പുതിയ വ്യക്തികളാക്കി മാറ്റുകയും ചെയ്യും.

കർശനമായ നിഷ്ഠയോടും ഉപേക്ഷയോടും കൂടി നാം നോമ്പാചരിക്കണം. പരിഹാരത്തിന്റെയും ഉപേക്ഷയുടെതുമായ ശൈലി സ്വീകരിച്ചാലെ ജീവിത നവീകരണം സാധ്യമാകൂ. പലതും ഉപേക്ഷിച്ചാൽ മാത്രം പോരാ, പങ്കുവയ്ക്കുന്ന ജീവിതശൈലിയിലേക്ക് നോമ്പാചരണം വളർന്നാലെ അത് ഫലമണിയൂ. ഇല്ലാത്തവരുമായി ഉള്ളത് പങ്കുവെയ്ക്കണം. ഇവയിലൂടെയെല്ലാം നമ്മോടുത്തന്നെയും നമ്മുടെ സഹോദരങ്ങളോടും പ്രപഞ്ചത്തോടും പ്രപഞ്ചസ്രഷ്ടാവിനോടും നാം രമ്യപ്പെടണം. ഇങ്ങനെ നവീകരിക്കപ്പെട്ട വ്യക്തികളായി ഉയിർപ്പിൽ സന്തോഷിക്കുമ്പോഴാണ് നമ്മുടെ ജീവിതം ദൈവസാന്നിധ്യത്തിന്റെ നിറകുടമായി ഭവിക്കുക.

ഉപേക്ഷയുടെ ഈ നാളുകൾ വചനങ്ങളുടെ വെളിച്ചത്തിൽ പരിഹരിക്കപ്പെടണം. ഉദാഹരണത്തിന് ആരുടെയെങ്കിലും പണമോ വസ്തുവകകളോ അന്യായമായ രീതിയിൽ നമ്മുടെ കൈവശമാക്കിയിട്ടുണ്ടെങ്കിൽ നാമത് തിരിച്ചുകൊടുക്കണം. ആരെങ്കിലും വാക്കാലോ പ്രവർത്തിയാലോ ദ്രോഹിച്ചിട്ടുണ്ടെങ്കിൽ അത് പരിഹരിക്കണം. മുറിഞ്ഞുപോയ ബന്ധങ്ങൾ - കുടുംബത്തിലും സമൂഹത്തിലും അകത്തും പുറത്തുമുള്ളവ പുനഃസ്ഥാപിക്കണം. പിണങ്ങി മാറി നമ്മിൽ നിന്ന് അകന്നു കഴിയുന്നവരെ തിരികെ കൊണ്ടുവരണം. അപ്പോഴാണ് ദൈവത്തിന്റെ കൃപ നമ്മിലേയ്ക്കും നമ്മുടെ സമൂഹത്തിലേയ്ക്കും കുടുംബങ്ങളിലേയ്ക്കും ഒഴുകി എത്തുക. ഈ കാര്യങ്ങൾ അവഗണിച്ച് ചില ത്യാഗങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ട് ദൈവം നമ്മിൽ സംപ്രീതനാവുകയില്ല.

ഈ നോമ്പുകാലത്ത് നമ്മുടെ വിശ്വാസത്തെ വലിയ **സ്നേഹത്തിലൂടെ പ്രകടിപ്പിക്കണം.** നമ്മുടെ നോമ്പാചരണം കൊണ്ട് ദൈവത്തെ നാം കൂടുതൽ സ്നേഹിക്കണം. ഉപവാസം ഭക്ഷണം ഉപേക്ഷിക്കൽ മാത്രമായി അവസാനിക്കരുത്. ദൈവത്തിന് വേണ്ടി വിശക്കുന്നവർക്കുള്ളതാണ് ശരിക്കും പറഞ്ഞാൽ ഉപവാസം. അതുപോലെ, നമ്മുടെ ഉപവാസം കൊണ്ട് വിശക്കുന്ന ഒരു വയറിനെങ്കിലും ഒരു നേരം ആഹാരം കഴിക്കാനാകണം. എങ്കിലേ ഉപവാസം പൂർണ്ണമായും ഒരു ആത്മീയകൃത്യമാകൂ. ദൈവത്തോടുള്ള സ്നേഹം പ്രകടിപ്പിക്കാൻ നാം ചെയ്യുന്ന സകലകാര്യങ്ങൾക്കും നിയോഗശുദ്ധിയുണ്ടാകണം. വി. പൗലേസിന്റെ വാക്കുകളിൽ: ''നിങ്ങൾ ഭക്ഷിക്കുകയോ പാനം

ചെയ്യുകയോ മറ്റെന്തെങ്കിലും പ്രവർത്തിക്കുകയോ ചെയ്യുമ്പോൾ അവയെല്ലാം ദൈവമഹത്വത്തിനായി ചെയ്യുവിൻ'' (1 കൊറി 10:31). ഈ നോമ്പുകാലം മുതലെങ്കിലും ദൈവത്തിന്റെ മുമ്പിൽ നല്ല നിയോഗത്തോടെ ഓരോ കാര്യവും ചെയ്യാൻ നാം ശ്രമിക്കണം. വി. കൊച്ചുത്രേസ്യ തന്റെ ഓരോ പ്രവൃത്തിയും പ്രാർത്ഥനയും സഹനവും ഈശോയ്ക്ക് നല്ല നിയോഗശുദ്ധിയോടെ സമർപ്പിക്കുമായിരുന്നു.

നോമ്പിന്റെ ചൈതന്യത്തിൽ പരസ്നേഹ പ്രേരിതമായ പങ്കിടൽ നമ്മുടെയിടയിൽ നടക്കണം. നമ്മുടെ കിണറ്റിലെ വെള്ളം അയൽക്കാരനുമായി പങ്കിടാനുള്ള പരസ്നേഹം നമുക്കുവേണം. നമുക്ക് ചെയ്യാൻ കഴിയുന്ന നന്മ നാം ആർക്കും നിരസിക്കരുത്. മറ്റുള്ളവർക്കു വേണ്ടി നമ്മുടെ ഹൃദയത്തിന്റെയും വീടിന്റെയും പറമ്പുകളുടെയും വാതിലുകളും വഴികളും തുറക്കണം. മറ്റുള്ളവർക്കു പ്രവേശനം കൊടുക്കുന്ന വഴികളിലൂടെയും വാതിലുകളിലൂടെയും മാത്രമെ ദൈവം തമ്പുരാനും നിങ്ങളുടെ ജീവിതത്തിലേയ്ക്ക് പ്രവേശിക്കുകയുള്ളൂ.

വിശ്വാസം സ്നേഹത്തിലൂടെ പ്രകാശിതമാകണം എന്ന് നാമെല്ലാം സമ്മതിക്കും. പക്ഷേ, പലവിധ ജീവിത വ്യഗ്രതകളിലും പ്രലോഭനങ്ങളിലുംപെട്ട് നാം ഇക്കാര്യം തന്നെ മറന്നുപോകാനിടയുണ്ട്. ദൈവത്തിൽ വിശ്വസിച്ച് ദൈവവചനം ഉള്ളുതുറന്ന് സ്വീകരിച്ചാൽ ഇത് പരിഹരിക്കാൻ നമുക്ക് സാധിക്കും.

**ദൈവവചനം** അടിക്കടി വായിച്ച് നമ്മുടെ ഹൃദയത്തിൽ നിറയ്ക്കുകയാണെങ്കിൽ അത് നമുക്ക് പാപബോധം തരും. പാപത്തെ നേരിടാനുള്ള കരുത്തും തരും. ഉപവാസത്തിലും പ്രാർത്ഥനയിലും കഴിഞ്ഞ ഈശോയാണ് പിശാചിനാൽ പരീക്ഷിക്കപ്പെട്ടത്. സാത്താന്റെ മൂന്ന് പരീക്ഷണങ്ങൾക്കുമെതിരെ ഈശോ മറുപടിയായി പറഞ്ഞത് മൂന്ന് ദൈവവചനങ്ങളായിരുന്നു. ദൈവവചനം കൊണ്ട് നിറഞ്ഞ വ്യക്തികൾക്കു മാത്രമേ ശരിയായ പാപബോധവും പശ്ചാത്താപവും ഉണ്ടാകൂ.

ദൈവവചനത്തിന്റെ സന്ദേശം ദൈവനിവേശിതമാണ്. നമുക്കെല്ലാവർക്കും അതറിയാം. എങ്കിൽ നാം അതിലെ സന്ദേശങ്ങളെ ദൈവീകമായിട്ടുതന്നെ എടുക്കണം. അതിന് ശരിക്കുള്ള വിശ്വാസം വേണം. നോമ്പ് അനുഷ്ഠിക്കുന്നത് നമ്മുടെയും ലോകം മുഴുവന്റെയും പാപങ്ങൾക്ക് പരിഹാരമായിട്ടാണ്. അങ്ങനെയാണെങ്കിൽ, പാപത്തെ നാം നിസ്സാര വിഷയമായി കണക്കാക്കരുത്. പാപത്തെക്കുറിച്ച് നാം എന്തുവിചാരിക്കുന്നു എന്നതല്ല പ്രധാനം. പാപത്തെക്കുറിച്ച് ദൈവം എന്തു പഠിപ്പിക്കുന്നു എന്നതാണ് അതിപ്രധാനം. ഈശോ പാപത്തെ വളരെ ഗൗരവമായിട്ടാണ് കണക്കാക്കുന്നത്. അതുകൊണ്ട് അവിടുന്ന് പറഞ്ഞത് നിന്റെ കയ്യോ കാലോ നിനക്ക് പാപഹേതുവാകുന്നുവെങ്കിൽ അത് വെട്ടി എറിഞ്ഞുകളയുക എന്ന് (മത്താ 18:8). അതിനാൽ ശരിക്കുള്ള വിശ്വാസമാണ്




നമ്മെ നയിക്കുന്നതെങ്കിൽ നോമ്പുകാലത്ത് പ്രായശ്ചിത്ത പ്രവർത്തികൾ ചെയ്താൽ മാത്രം പോര, നാം പാപത്തെ വെറുത്ത് ഉപേക്ഷിക്കുകയും വേണം. പാപത്തിൽ കഴിയുന്നവർക്ക് എവിടെയും ആന്തരികമായ അടിമത്തം അനുഭവപ്പെടും. അതുകൊണ്ടാണ് വി. ആഗസ്തിനോസ് എഴുതിയത്, ''ദുഷ്ടൻ രാജാവാണെങ്കിലും അടിമയാണ് എന്ന്. കൂസലില്ലാതെ പാപത്തിൽ കഴിയുന്നവർക്ക് ദൈവത്തിന്റെ കൃപയിൽ പങ്കില്ല."

**ഉപസംഹാരം**

ചുരുക്കത്തിൽ വി. ഫ്രാൻസിസ് അസ്സീസി അന്ത്യനിമിഷത്തിൽ പറഞ്ഞതുപോലെ നമ്മുടെ ജീവിതവും കൂടുതൽ ഉത്സാഹത്തോടെ നമുക്ക് വീണ്ടും ആരംഭിക്കാം. അതിന് ദൈവം തരുന്ന വിലപ്പെട്ട അവസരമാണ് ഈ നോമ്പുകാലം.

കൂടെയുള്ളവരിൽ... കണ്ടുമുട്ടുവരിൽ... അർഹമായത്, അവകാശപ്പെട്ടത് നൽകാനുള്ള അവസരമാണ് നോമ്പുകാലം.

ജീവിതം പൊളിച്ചുപണിയാനും വിളക്കുതെളിക്കാനും അടിച്ചുവാരാനും ജീവിതം തിരുത്തിയെഴുതാനുമുള്ളതാണ് ഈ നോമ്പുകാലം.

നമ്മുടെ പഴയ ജീവിതരീതിയിൽ നിന്നും രൂപം കൊണ്ട വഞ്ചന നിറഞ്ഞ ആസക്തികളാൽ കലുഷിതമായ പഴയ മനുഷ്യനെ ഉരിഞ്ഞ് കളഞ്ഞ് യഥാർത്ഥ വിശുദ്ധിയിലും നീതിയിലും ദൈവത്തിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട് പുതിയ മനുഷ്യനെ ധരിക്കാനാണ് ഈ നോമ്പുകാലം.

പൗലോസ് ശ്ലീഹ എഫേസോസുകാരെ ഉപദേശിച്ചതുപോലെ എല്ലാ വിദ്വേഷവും ക്ഷോഭവും ക്രോധവും ദൂഷണവും സകലവിധ തിന്മകളും ഉപേക്ഷിച്ച് പരസ്പരം ക്ഷമിച്ചും കരുണകാണിച്ചും ഹൃദയാഗ്രതയോടെ പെരുമാറാനാണ് ഈ നോമ്പുകാലം.

തിന്മയിലേയക്കുള്ള നൈസർഗ്ഗിക വാസനകളോട് 'അരുത്' എന്ന് പറയാനുള്ള ആത്മബലം ലഭിക്കാൻ ഈ നോമ്പുകാലത്ത് പ്രാർത്ഥിക്കാം.

പാപത്തെ വെറുത്തുപേക്ഷിച്ചും പാപങ്ങൾക്ക് പരിഹാരം ചെയ്തും പരിശുദ്ധാത്മാവിന്റെ പ്രേരണകൾക്കായി ഹൃദയം തുറന്നും നമുക്ക് ഈ നോമ്പുകാലം ചെലവഴിക്കാം. ഉയിർപ്പ് അതായിരിക്കും തിരുനാളിനുള്ള ഏറ്റവും അർത്ഥവത്തായ ഒരുക്കം.



# നോമ്പനുഷ്ഠാനം മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ

റവ. ഫാ. ജോബിൻ കറുകയിൽ

**ആമുഖം**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മിക ജീവിതത്തിന്റെ ആന്തരിക ചൈതന്യം കുടികൊള്ളുന്നതും സഭാജീവിതത്തിന്റെ സമഗ്ര വളർച്ചയ്ക്ക് ആവശ്യമായ ആത്മീയ ഊർജ്ജം സ്വീകരിക്കുന്നതും വിശുദ്ധ നോമ്പനുഷ്ഠാനങ്ങളിലൂടെയാണ്. ഒരു വ്യക്തിഗത സഭയുടെ അടിസ്ഥാനഘടകങ്ങൾ ആരാധനക്രമം, ആദ്ധ്യാത്മികത, ദൈവശാസ്ത്രം, ഭരണക്രമം എന്നിവയാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മിക വ്യക്തിത്വത്തിന്റെ അടിസ്ഥാനവും അന്തഃസത്തയും അനന്യതയും നോമ്പനുഷ്ഠാനങ്ങളിലൂടെയാണ് അനാവൃതമാകുന്നതും നിലനിൽക്കുന്നതും വളരുന്നതും.

**ചരിത്രപശ്ചാത്തലം**

വി. ഗ്രന്ഥാടിസ്ഥാനമുള്ളതും ആദിമ സഭാപാരമ്പര്യത്തിൽ വേരൂന്നിയതുമായ നോമ്പനുഷ്ഠാനങ്ങളാണ് ഈ സഭയുടെ ആദ്ധ്യാത്മികതയുടെ സവിശേഷത. പഴയനിയമപശ്ചാ ത്തലത്തിലുള്ള നോമ്പനുഷ്ഠാനങ്ങളെക്കുറിച്ചും ആദിമസഭയുടെ നോമ്പനുഷ്ഠാനങ്ങളെക്കുറിച്ചും ചെറിയ രീതിയിൽ പ്രതിപാദിക്കാം.

മഹോന്നതനായ ദൈവം ഏദൻ തോട്ടത്തിൽ വച്ചുതന്നെ ആദിമാതാപിതാക്കൾക്ക് വർജ്ജനയുടെ നിയമം നൽകി. "നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിലെ ഫലം നീ തിന്നരുത്'' (ഉല്പ. 2:17). എന്നാൽ സാത്താന്റെ പ്രലോഭനത്താൽ ഈ വർജ്ജനയുടെ നിയമം ലംഘിക്കപ്പെട്ടു. ആ വർജ്ജനാലംഘനത്താൽ മനുഷ്യകുലം പാപത്തിന് അടിമയായി. ആദിമാതാപിതാക്കളുടെ അനുഭവം മനസ്സിലാക്കിയ ഇസ്രായേൽ ജനത അതിനാൽ തന്നെ അവരുടെ ആത്മീയജീവിതത്തിൽ നോമ്പിനും പ്രാർത്ഥനയ്ക്കും വർജ്ജനയ്ക്കും കൂടുതൽ പ്രാധാന്യം നല്കിവന്നിരുന്നു. "ഇതു നിങ്ങൾക്ക് എന്നേക്കുമുള്ള നിയമമാണ്. ഏഴാം മാസം, പത്താം ദിവസം നിങ്ങൾ ഉപവസിക്കണം" (ലേവ്യർ 16:29). ''ഒരു ദിവസം മുഴുവൻ അവർ ഉപവസിച്ചു.



ഞങ്ങൾ കർത്താവിനെതിരായി പാപം ചെയ്തു എന്ന് അവർ ഏറ്റുപറഞ്ഞു" (1 രാജാ. 7:6). "അവർ ആ ദിവസം മുഴുവൻ കർത്താവിന്റെ മുൻപിൽ ഉപവസിച്ചു" (ന്യായാ. 20:26). "മോശ നാല്പതു രാവും പകലും നോമ്പ് നോറ്റു" (പുറ. 34:28). ഏലിയാ 40 ദിവസം നോമ്പ് നോറ്റ ശേഷം ഹോറെബ് മലയിലേക്ക് പോയി (1 രാജാ. 19). ദാനിയേൽ ദീർഘദർശി ചാക്കുടുത്ത് ചാരം പൂശി ഉപവസിച്ചു (ദാനി 9:3). ഇതുകൂടാതെ ഉപവാസത്തെയും നോമ്പിനെയും കുറിച്ചുള്ള വിവിധ നിയമങ്ങൾ നാം പഴയനിയമത്തിൽ കാണുന്നുണ്ട്.

ആദിമസഭയിലും നോമ്പാനുഷ്ഠാനങ്ങൾക്ക് നൽകിയ പ്രാധാന്യം വളരെ വലുതായിരുന്നു. ആദിമസഭയിലെ അംഗങ്ങളെ വിശുദ്ധർ എന്ന് വിളിച്ചതിന്റെ ആത്മീയ അടിത്തറ എന്നത് അവർ അനുഷ്ഠിച്ചിരുന്ന താപസചര്യയോടുകൂടിയ നോമ്പും ഉപവാസവുമായിരുന്നു. പെസഹാക്കാലത്തുള്ള ഉപവാസം, ബുധൻ, വെള്ളി ദിവസങ്ങളിലുള്ള ഉപവാസം, മാമോദീസയ്ക്ക് ഒരുക്കമായുള്ള ഉപവാസം എന്നിവയായിരുന്നു ആദിമസഭയിലെ പ്രധാനപ്പെട്ട ഉപവാസങ്ങൾ. ഇവയെക്കുറിച്ച് അപ്പോസ്തലന്മാരുടെ പ്രബോധനങ്ങളടങ്ങിയ ആദിമനൂറ്റാണ്ടിലെ ഗ്രന്ഥമായ 'ഡിഡാക്ക'യിൽ പ്രതിപാദിക്കുന്നുണ്ട്. ക്രൈസ്തവ വിശ്വാസം സ്വീകരിക്കുന്നതിന് മുന്നോടിയായി 40 ദിവസത്തെ ഉപവാസം നിർബന്ധമായിരുന്നു. കൃതാ

പെരുന്നാളിനോട് ചേർന്നായിരുന്നു മാമോദീസാ പ്രധാനമായും നൽകിയിരുന്നത്. ആയതിനാൽ കൃംതാ പെരുന്നാളിന് മുന്നോടിയായി മാമോദീസാ സ്വീകരിക്കാനുള്ളവർ നോമ്പും ഉപവാസത്തോടും കൂടെ ഒരുങ്ങുന്നത് ആദിമസഭയുടെ പ്രത്യേകതയായിരുന്നു. പലപ്പോഴും നേരത്തെ മാമോദീസ സ്വീകരിച്ച സഭാംഗങ്ങളും മാമോദീസ സ്വീകരിക്കുവാനായി നോമ്പ് നോക്കുന്നവരോടൊപ്പം നോമ്പ് അനുഷ്ഠിച്ചിരുന്നു. ഒരു പക്ഷേ ആദിമസഭയിൽ കണ്ടുവന്ന ഈ നോമ്പാചരണമായിരിക്കാം പിൽക്കാലത്ത് കൃംതാ പെരുന്നാളിന് മുന്നോടിയായുള്ള വലിയ നോമ്പ് ആചരണത്തിന് തുടക്കമായത്.

**കാനോനിക ഉറവിടങ്ങൾ**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നോമ്പാനുഷ്ഠാനങ്ങളെ സംബന്ധിച്ച കാനോനിക



ഉറവിടങ്ങൾക്ക് നൂറ്റാണ്ടുകളുടെ പാരമ്പര്യമുണ്ട്. നിഖ്യാ, എഫേസോസ് തുടങ്ങി ആദിമ സഭാ സുന്നഹദോസുകളുടെ കാനോനുകൾ, ബാർ എബ്രായയുടെ ഹൂദായാ കാനോൻ, നോമോ കാനോൻ, അന്ത്യോക്യൻ സഭയിലെ പാത്രിയർക്കീസുമാർ വിവിധ സമയങ്ങളിൽ നൽകിയിട്ടുള്ള കല്പനകൾ, മാർ മോശാ ബാർ കേഫായുടെ കാനോനകൾ, മാർ ദിവന്നാസിയോസ് ബാർ സ്ലീബിയുടെ കാനോനകൾ, മലങ്കരയിലെ പൂർവ്വ പിതാക്കന്മാരുടെ നേതൃത്വത്തിൽ നടത്തപ്പെട്ട പ്രാദേശിക സുന്നഹദോസുകളുടെ കാനോനകൾ, മലങ്കര പുനരൈക്യത്തിന് മുൻപും പിൻപും നടത്തപ്പെട്ടിട്ടുള്ള സാർവത്രിക സുന്നഹദോസുകളിലെ കാനോനകൾ, മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷന്മാർ നോമ്പനുഷ്ഠാനങ്ങളെ സംബന്ധിച്ച് പുറപ്പെടുവിച്ചിട്ടുള്ള കല്പനകൾ എന്നിവയെല്ലാം ഈ ഗണത്തിൽ പെടുന്നു.

ഈ ഗണത്തിൽ ഏറ്റവും സവിശേഷമായ ശ്രദ്ധയാകർഷിക്കുന്നത് ബാർ എബ്രായുടെ ഹൂദായ കാനോനാണ്. നോമ്പനുഷ്ഠാനങ്ങളെക്കുറിച്ചുള്ള നിർദ്ദേശങ്ങൾ ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ബാർ എബ്രായുടെ തന്നെ നോമോ കാനോനിന്റെ 5-ാം അധ്യായം നോമ്പ്, വർജ്ജന, ഉപവാസം എന്നിവയുടെ അനുഷ്ഠാനങ്ങളെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്നു. ഞായറാഴ്ചയിലും വി. കുർബാന സ്വീകരണശേഷവും ഉപവസിക്കരുത് എന്നുള്ള അതിശക്തമായ ശ്ലൈഹിക പ്രബോധനം ഓർമ്മിപ്പിച്ചുകൊണ്ടാണ് ബാർ എബ്രായ ഈ അധ്യായം ആരംഭിക്കുന്നത്. 40 നോമ്പ് 50 ദിവസമായി തീർന്നതിന്റെ പശ്ചാത്തലം അദ്ദേഹം വിവരിക്കുന്നു. നാൽപത് നോമ്പിൽ ശനി, ഞായർ ദിവസങ്ങളിൽ വി. നോമ്പ് ഇല്ലാത്തതിനാൽ പ്രസ്തുത ദിവസങ്ങൾ ചേർത്താണ് 50 നോമ്പ് ആയതെന്നും അതുപോലെ 40 നോമ്പിന് ശേഷം തുടർന്ന് വരുന്ന 10 ദിവസങ്ങൾ നമ്മുടെ കർത്താവിന്റെ പീഢാനുഭവത്തെ അനുസ്മരിച്ചുകൊണ്ട് 10 ദിവസങ്ങൾ കൂടി കൂട്ടിച്ചേർത്ത് 50 ദിവസങ്ങൾ വലിയനോമ്പിൽ ചേർക്കപ്പെട്ടതാണെന്നും ബാർ എബ്രായ വിശദീകരിക്കുന്നു. യാതൊരു കാരണവശാലും നോമ്പിന്റെ കാലയളവിൽ ശനി, ഞായർ ദിവസങ്ങളൊഴികെ വി. കുർബാന അർപ്പിക്കരുതെന്നും ബാർ എബ്രായ നോമോ കാനോനിൽ നിഷ്കർഷിക്കുന്നു. നോമ്പ് സമയത്ത് ഗൗരവമായ കാരണങ്ങളുണ്ടെങ്കിൽ പോലും വിവാഹം, മാമോദീസ തുടങ്ങിയ യാതൊരു ആഘോഷങ്ങളും പാടില്ലായെന്നും എന്തിനേറെ പറയുന്നു ജന്മദിന ആഘോഷങ്ങൾ പോലും നോമ്പ് സമയത്ത് നടത്തുവാൻ പാടില്ലെന്നും നോമോ കാനോൻ അനുശാസിക്കുന്നു.

**പൗരസ്ത്യ സഭാപിതാക്കന്മാരുടെ പ്രബോധനങ്ങൾ**

പരി. റൂഹായുടെ വീണ എന്ന അപരനാമത്തിൽ അറിയപ്പെടുന്ന പൗരസ്ത്യസഭാപിതാവായ മാർ അപ്രേമിന്റെ നോമ്പനുഷ്ഠാനങ്ങളെക്കുറിച്ചുള്ള പ്രബോധനങ്ങൾ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നോമ്പ് സമയത്തെ നമസ്കാര ശുശ്രൂഷാ ക്രമത്തിലെ പ്രാർത്ഥനകളുടെ അടിസ്ഥാനമാണ്. അദ്ദേഹത്തിന്റെ പദ്യശകലങ്ങളിലൂടെയും ദീർഘമായ പ്രബോധനങ്ങളിലൂടെയും ഗീതങ്ങളിലൂടെയും നോമ്പിന്റെ എല്ലാ തലങ്ങളെയും ഹൃദയസ്പർശിയായ വിധത്തിൽ വിവരിക്കപ്പെടുന്നു. നോമ്പ് ആത്മാവിനെ ശുദ്ധീകരിക്കുന്നു എന്നും ദൈവസന്നിധിയിലേക്ക് എത്തുവാനുള്ള നിർമ്മല ചിറകുകളാണ് നോമ്പ് എന്നും മാർ അപ്രേം പറയുന്നു. ആത്മാവിന്റെ മുറിവിനെ സുഖപ്പെടുത്തുന്ന ദിവ്യ ഔഷധവും ശത്രുവായ സാത്താനുമേൽ വിജയം നൽകുന്ന ആയുധവുമാണ് നോമ്പ്. മാർ അപ്രേം രചിച്ച പ്രാർത്ഥനകളാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നോമ്പ് നമസ്കാരക്രമത്തിലെ ഭൂരിഭാഗം പ്രാർത്ഥനകളും.

പൗരസ്ത്യ സഭാപിതാവായ മാബൂഗിലെ മാർ ഫീലക്സിനോസും നോമ്പിനെക്കുറിച്ച് സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. തന്റെ പ്രഭാഷണ സമാഹാരത്തിൽ മാർ ഫീലക്സിനോസ് നോമ്പിനെക്കുറിച്ച് പറയുന്നത് ഇപ്രകാരമാണ് "ഈ സഹനത്തെ മുറുകെ പിടിക്കുക, അതിൽ വളരെയേറെ അധ്വാനങ്ങളുണ്ടെന്ന് വിചാരിക്കുന്നു. പക്ഷേ നമ്മുടെ കർത്താവിന്റെ അനുഗ്രഹങ്ങൾ അനുഭവിക്കുന്നതിന് നമുക്ക് ലഭിക്കുന്ന പിറവിയുടെ ആദ്യാനുഭവങ്ങൾ മാത്രമാണിത്". തുടർന്ന് അദ്ദേഹം പറയുന്നു "ലൗകിക ജീവിതത്തിന്റെ അന്ത്യം ദാരിദ്ര്യമാണെങ്കിൽ സുവിശേഷജീവിതത്തിന്റെയും

ക്രിസ്തീയ നിയമത്തിന്റെയും പാതയുടെ ആരംഭമാണ് വർജ്ജന''. ഈ പിതാക്കന്മാര കൂടാതെ മാർ ആഫ്രാട്ടസും മാർ ജോൺ ക്രിസോസ്റ്റവും നോമ്പ് അനുഷ്ഠാനങ്ങളെക്കുറിച്ച് വിവരിക്കുന്നുണ്ട്.

**ഉദയംപേരൂർ സുന്നഹദാസും നോമ്പനുഷ്ഠാനവും**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ചരിത്രഗതിയിലെ നിർണ്ണായകമായ സംഭവമായിരുന്നുവല്ലോ 1599-ലെ ഉദയംപേരൂർ സുന്നഹദോസ്. സുന്നഹദോസിന്റെ പ്രാരംഭ ഡിക്രികളിൽ ആ കാലയളവിൽ മലങ്കരയിൽ നിലനിന്നിരുന്ന നോമ്പ് അനുഷ്ഠാനങ്ങളെക്കുറിച്ച് വിവരിക്കുന്നുണ്ട്. “ഈ നോമ്പിന്റെ കാലത്ത് മലങ്കര സുറിയാനി വിശ്വാസികൾ മാംസം, മത്സ്യം, മുട്ട, പാലിൽ നിന്നുള്ള സാധനങ്ങൾ, പാൽക്കട്ടി, വീഞ്ഞ്, ലൈംഗികബന്ധം എന്നിവ വർജ്ജിക്കുന്നു''. ഉദയംപേരൂർ സുന്നഹദോസിൽ മലങ്കരയിൽ നിലനിന്നിരുന്ന നോമ്പനുഷ്ഠാനങ്ങളിൽ വിവിധ മാറ്റങ്ങൾ വരുത്തി. നോമ്പ് അല്ലാത്ത സമയങ്ങളിൽ ബുധനാഴ്ചത്തെ ഉപവാസം നിർത്തലാക്കുകയും വർജ്ജന വെള്ളിയാഴ്ച ദിവസം മാത്രമായി നിജപ്പെടുത്തി. എന്നാൽ യാതൊരു കാരണവശാലും ഞായറാഴ്ച ഉപവസിക്കരുതെന്ന് ഉദയംപേരൂർ സുന്നഹദോസ് നിഷ്കർഷിക്കുന്നു. ഉപവസിക്കാൻ കടപ്പെട്ടിരിക്കുന്ന കുറഞ്ഞ പ്രായം 21 വയസ്സായി നിജപ്പെടുത്തി. അതേസമയം ഉപവസിക്കുന്ന വ്യക്തി അധഃകൃത വർഗത്തിൽപെട്ട ആരെയെങ്കിലും സ്പർശിച്ചാൽ ഉപവാസം അസാധുവായി പോകുമെന്നുള്ള അക്കാലയളവിലെ തെറ്റായ കാഴ്ചപ്പാടിനെ സുന്നഹദോസ് കുറ്റപ്പെടുത്തി.

ലത്തീൻ സഭയിൽ നടപ്പിലാക്കിയിരിക്കുന്ന നോമ്പിനു മുന്നോടിയായുള്ള ചാരംപൂശൽ കർമ്മം മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലും സുന്നഹദോസ് നിർബന്ധമാക്കി. പിൽക്കാലത്ത് മലങ്കരസഭയുടെ വ്യക്തിത്വസംരക്ഷണത്തിന്റെ ഭാഗമായി ഈ ആചരണം നീക്കം ചെയ്തു.

**മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ നോമ്പുകൾ**

1) ഇരുപത്തിയഞ്ചുനോമ്പ്
2) മൂന്നുനോമ്പ്
3) വലിയനോമ്പ്

ഈ മൂന്നു നോമ്പുകൾ കൂടാതെ, ഭക്തിപരമായി ആചരിക്കുവാൻ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന നോമ്പുകൾ മൂന്നെണ്ണമുണ്ട്.

1) ശ്ലീഹാനോമ്പ്
2) പതിനഞ്ച് നോമ്പ്
3) എട്ടുനോമ്പ്

**വർജ്ജന, ഉപവാസം**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരി. സുന്നഹദോസ് അംഗീകരിച്ച് വി. വേദവായനകുറിപ്പിൽ




സഭയിലെ നോമ്പനുഷ്ഠാനങ്ങളെക്കുറിച്ചും വർജ്ജനകളെക്കുറിച്ചും നൽകിയിരിക്കുന്ന നിർദ്ദേശങ്ങൾ താഴെ പറയുന്നു. എല്ലാ വെള്ളിയാഴ്ചകളിലും, ഇരുപത്തിയഞ്ച് നോമ്പ്, മൂന്നുനോമ്പ്, വലിയ നോമ്പ് ഈ കാലങ്ങളിലും എല്ലാവരും മാംസം വർജ്ജിക്കണം. എന്നാൽ മൂന്നു നോമ്പ് കഴിഞ്ഞ് അമ്പത് നോമ്പുവരെയുള്ള 18 ദിവസങ്ങളിലും ക്യംതാ മുതൽ പെന്തിക്കൊസ്തിവരെയുള്ള 50 ദിവസങ്ങളിലും മാംസവർജ്ജനയില്ല. മൂന്നു നോമ്പിലും, വലിയ നോമ്പിലെ ഒന്നാം തിങ്കളാഴ്ച (ശുബുക്കോനോ) യിലും, എല്ലാ വെള്ളിയാഴ്ചകളിലും, 40-ാം വെള്ളിയാഴ്ച മുതൽ ക്യംതാ വരെയുള്ള ദിവസങ്ങളിലും മത്സ്യവും മുട്ടയും, ദുഃഖവെള്ളിയാഴ്ച മേൽപ്പറഞ്ഞവ കൂടാതെ പാലും പാലിൽ നിന്നുണ്ടാക്കുന്ന വിഭവങ്ങളും വർജ്ജിക്കണം. നോമ്പ് വീടുന്നത് ഏതു ദിവസമായാലും അന്ന് വർജ്ജനയില്ല.

21 വയസ്സിന് മേൽ 60 വയസ്സിന് താഴെയുള്ളവർ മൂന്നുനോമ്പിന്റെ രണ്ടാം ദിവസവും വലിയ നോമ്പിന്റെ ഒന്നാം തിങ്കളാഴ്ചയും, എല്ലാ വെള്ളിയാഴ്ചകളിലും ഉച്ച വരെയെങ്കിലും ഉപവസിക്കണം. രോഗികളും ഗർഭിണികളും കഠിനവേല ചെയ്യുന്നവരും ഈ ഉപവാസത്തിന് കടപ്പെട്ടവരല്ല.

ഇരുപത്തിയഞ്ച് നോമ്പ്, മൂന്നുനോമ്പ്, വലിയനോമ്പ്, എന്നീകാലങ്ങളിലും സ്വർഗാരോഹണം മുതൽ പെന്തിക്കൊസ്തിവരെയുള്ള കാത്തിരിപ്പുദിവസങ്ങളിലും വിവാഹാഘോഷങ്ങൾ പാടില്ല. എന്നാൽ, ഗൗരവ പരമായ കാരണങ്ങളുള്ളപ്പോൾ കാത്തിരിപ്പ്കാലത്തും (സ്വർഗാരോഹണം മുതൽ പെന്തിക്കൊസ്തി വരെ) ഇരു





പത്തിയഞ്ചു നോമ്പിന്റെ ദിനങ്ങളിലും അമ്പതു നോമ്പിലെ (വലിയ നോമ്പ്) ആദ്യത്തെ ഇരുപത്തിയഞ്ചു ദിവസങ്ങളിലും (പകുതി നോമ്പുവരെ) വിവാഹം നടത്തുന്നതിന് ഭദ്രാസനാദ്ധ്യക്ഷന്മാർക്ക് അനുവാദം നൽകാവുന്നതാണ്. എന്നാൽ നോമ്പുകാലത്ത് പ്രത്യേക അനുവാദത്തോടെ നടത്തുന്ന വിവാഹം മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ മേൽപ്പട്ടക്കാർ ആശീർവദിക്കുന്നതല്ല.

**വലിയനോമ്പാചരണം**

ശുബുക്കോനാ (അനുരഞ്ജനം) ശുശ്രൂഷയോടെയാണ് വലിയ നോമ്പാചരണം മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ ആരംഭിക്കുന്നത്. നോമ്പിന്റെ ഓരോ ഞായറാഴ്ചകളിലും നമ്മുടെ കർത്താവ് പ്രവർത്തിച്ച അത്ഭുതങ്ങളെക്കുറിച്ചാണ് വി. ഏവൻഗേലിയോനിൽ നാം വായിക്കുന്നത്. മാംസം, മത്സ്യം, മുട്ട, പാൽ, പാൽ ഉല്പന്നങ്ങൾ എന്നിവ പൂർണ്ണമായും വർജ്ജിക്കുന്നതാണ് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നോമ്പ് അനുഷ്ഠാനത്തെ സംബന്ധിച്ച അതിപുരാതനമായ പാരമ്പര്യം. എന്നാൽ പിൽക്കാലത്ത് ചില ഇളവുകൾ നൽകപ്പെട്ടിട്ടുണ്ട്. 3 നോമ്പ്, വലിയ നോമ്പിലെ വെള്ളിയാഴ്ചകൾ, നാല്പതാം വെള്ളിയാഴ്ച കഴിഞ്ഞുള്ള ദിവസങ്ങൾ എന്നീ ദിവസങ്ങൾക്കായ് മാത്രമായി മത്സ്യം, മുട്ട എന്നിവയുടെ വർജ്ജന നിജപ്പെടുത്തിയിട്ടുണ്ട്. വലിയ നോമ്പിന്റെ ദിവസങ്ങളിൽ ശനി, ഞായർ ദിവസങ്ങളൊഴികെ ബാക്കിയുള്ള നോമ്പ് ദിവസങ്ങളിൽ ഉച്ചനമസ്കാരത്തിന് ശേഷമുള്ള നാല്പത് കുമ്പിടീൽ ഈ നോമ്പനുഷ്ഠാനത്തിന്റെ മറ്റൊരു പ്രത്യേകതയാണ്.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആത്മീയ ജീവിത മേഖലയിൽ ഇക്കാലയളവിലുണ്ടായ മുന്നേറ്റത്തിന് സഭയുടെ പ്രഥമ മേജർ ആർക്കിഎപ്പാർക്കിയൽ അസംബ്ലിക്കുശേഷം രൂപംകൊണ്ട മലങ്കര സുറിയാനി കത്തോലിക്കാ സുവിശേഷസംഘം കാരണമായിട്ടുണ്ട്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മികത, അതിന്റെ തനിമയിൽ ജീവിക്കുവാൻ പരിശ്രമിക്കുന്ന സുവിശേഷസംഘം നോമ്പിന്റെ അരൂപി, നമ്മുടെ സഭയുടെ പൂർവ്വിക പാരമ്പര്യപ്രകാരം പൂർണ്ണമായ വർജ്ജനയോടുകൂടിയ നോമ്പാചരണം സഭയിലാകമാനം വർത്തമാനമാക്കുവാൻ പരിശ്രമിക്കുന്നു.




**ഉപസംഹാരം**

ക്രിസ്തീയജീവിതം ദൈവത്തിങ്കലേക്കുള്ള തീർത്ഥാടനമാണ്. ദൈവത്തിന്റെ പരിശുദ്ധിയിലേക്കാണ് ഓരോ ക്രിസ്ത്യാനിയും വിളിക്കപ്പെട്ടിരിക്കുന്നത്. ലൗകികജീവിതം ഒരു ക്രിസ്തീയ വിശ്വാസിയിൽ നൽകുന്ന കളങ്കങ്ങളും കറകളും കഴുകി വെടിപ്പാക്കി ദൈവിക വിശുദ്ധിയിലേക്ക് അവനെ പങ്കുചേർത്ത് ദൈവത്തിങ്കലേക്ക് പറന്നടുക്കുവാനുള്ള പൊൻതൂവലാണ് നോമ്പും ഉപവാസവും വർജ്ജനയും. നോമ്പനുഷ്ഠാനങ്ങൾ വെറും ഭക്ഷണ വർജ്ജനവല്ല. അത് നോമ്പിലെ ലക്ഷ്യവുമല്ല. മറിച്ച് വിമോചനത്തിനുള്ള മാർഗമാണ്. തെറ്റായ സ്വാതന്ത്ര്യത്തിൽനിന്ന് യഥാർത്ഥ വിമോചനത്തിലേക്ക് നോമ്പ് ഒരു വിശ്വാസിയെ കൊണ്ടെത്തിക്കുന്നു. ദൈവം മനുഷ്യകുലത്തിന് നൽകിയ ആദ്യനിയമമാണ് നോമ്പിന്റേത്. ആയതിനാൽ തന്നെ ദൈവവുമായുള്ള അവന്റെ ബന്ധത്തിന്റെ വളർച്ചയ്ക്ക് അത്യന്താപേക്ഷിതമായ ആത്മീയ പുണ്യമാണ് നോമ്പ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്ധ്യാത്മിക ജീവിതത്തിന്റെ അടിത്തറ വേരൂന്നിയിരിക്കുന്നത് അതിശക്തമായ താപസചര്യയോടുകൂടിയ നോമ്പനുഷ്ഠാനങ്ങളിലാണ്. നോമ്പിന്റെ ആരംഭത്തിൽ നാം പ്രാർത്ഥിക്കുന്നു: “ശത്രുവായ ദുഷ്ടന് നേരെയുള്ള അജയ്യമായ ആയുധമായ ശുദ്ധമുള്ള നോമ്പേ, സമാധാനത്താലേ വരുക”. നോമ്പിനെ നമുക്ക് സ്നേഹിക്കാം.

# പുത്തൂർ രൂപതാദ്ധ്യക്ഷൻ ബിഷപ് ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് സ്ഥാനമൊഴിഞ്ഞു

# മോൺ. ഡോ. ജോർജ് കാലായിൽ അഡ്മിനിസ്ട്രേറ്റർ





*തിരുവനന്തപുരം:* മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പുത്തൂർ രൂപതയുടെ പ്രഥമ അദ്ധ്യക്ഷൻ ബിഷപ് ഗീവർഗ്ഗീസ് മാർ ദിവന്നാസിയോസ് ആരോഗ്യപരമായ കാരണങ്ങളാൽ സ്ഥാനമൊഴിഞ്ഞു. രൂപതാ അഡ്മിനിസ്ട്രേറ്ററായി വികാരി ജനറൽ മോൺ. ജോർജ് കാലായിലിനെ മേജർ ആർച്ചുബിഷപ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ നിയമിച്ചു. ഇത് സംബന്ധിച്ചുള്ള കല്പനകൾ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ആർച്ചുബിഷപ് തോമസ് മാർ കൂറിലോസ് പുത്തൂർ രൂപതാ ആസ്ഥാനത്ത് പ്രഖ്യാപിച്ചു. 2010 ജനുവരി 25 ന് സ്ഥാപിതമായ പുത്തൂർ രൂപത കൃത്യം 7 വർഷങ്ങൾ പൂർത്തിയാക്കുമ്പോഴാണ് അതിന്റെ പ്രഥമ ഇടയൻ മാർ ദിവന്നാസിയോസ് മെത്രാപോലീത്ത വിരമിക്കുന്നത്. ആരോഗ്യപരമായ കാരണങ്ങളാൽ ചികിത്സയിലും വിശ്രമത്തിലുമായിരിക്കുന്ന മാർ ദിവന്നാസിയോസ് മുൻകൂട്ടി സ്ഥാനമൊഴിയുന്നതിനുള്ള അപേക്ഷ പൗരസ്ത്യസഭകൾക്കുള്ള കാനോൻ നിയമം (210/1) അനുസരിച്ച് മേജർ ആർച്ചുബിഷപ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാക്ക് നൽകി. സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസുമായി കൂടിയാലോചിച്ച് ബാവാ ഇത് അംഗീകരിക്കുകയും റോമിലെ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ രാജി സ്ഥിരീകരിക്കുകയും ചെയ്തു. പൗരസ്ത്യ കാനൻ നിയമം അനുസരിച്ചാണ് പുതിയ രൂപതാ അഡ്മിനിട്രേറ്ററെ കാതോലിക്കാബാവാ നിയമിച്ചിട്ടുള്ളത്. 1996 ഡിസംബർ 18 ന് ബത്തേരി രൂപതയുടെ രണ്ടാമത്തെ അദ്ധ്യക്ഷനായി നിയമിതനായ മാർ ദിവന്നാസിയോസ് 14 വർഷത്തെ അജപാലന ശുശ്രൂഷക്ക് ശേഷമാണ് പുത്തൂർ രൂപതയുടെ പ്രഥമ ഇടയനായി ചുമതലയേറ്റത്. ധാരാളം വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും ഇടവകകൾക്കും തുടക്കം കുറിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. നീണ്ട ഇരുപത്തിയൊന്ന് വർഷകാലത്തെ മേൽപട്ട ശുശ്രൂഷക്ക് ശേഷമാണ് മാർ ദിവന്നാസിയോസ് വിരമിക്കുന്നത്. ദക്ഷിണ കർണാടകയിലെ നൂജിബാൽത്തില സ്വദേശിയായ റവ.ഡോ. ജോർജ് കാലായിൽ മംഗലാപുരം, പൂനെ വൈദിക സെമിനാരികളിൽ നിന്നും വൈദിക പരിശീലനം പൂർത്തിയാക്കി 1986-ൽ ബത്തേരി രൂപതക്കുവേണ്ടി വൈദിക പട്ടം സ്വീകരിച്ചു. റോമിലെ ഗ്രിഗോറിയൻ യൂണിവേഴ്സിറ്റിയിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടി. നീണ്ട പതിനേഴ് വർഷം തിരുവനന്തപുരത്തെ സെന്റ് മേരീസ് മേജർ സെമിനാരിയിൽ പ്രൊഫസറായിരുന്നു. 6 വർഷക്കാലം സെമിനാരി വൈസ് റെക്ടറും 4 വർഷക്കാലം റെക്ടറുമായിരുന്നു. 2010 മുതൽ പുത്തൂർ രൂപതയുടെ വികാരി ജനറൽ ആയിരുന്നു.



# കുടുംബങ്ങളിലെ ജീവിത സാക്ഷ്യം പ്രധാനപ്പെട്ടത്

**മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ**



## ജേക്കബ് പുന്നൂസ് പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി

*തിരുവനന്തപുരം:* കുടുംബങ്ങളിൽ ഉണ്ടാകേണ്ട ക്രിസ്തീയ ജീവിതസാക്ഷ്യം സഭയുടെ ശുശ്രൂഷകളിൽ വളരെ പ്രാധാന്യം അർഹിക്കുന്നുവെന്ന് കർദ്ദിനാൾ മാർ ക്ലീമിസ് കാതോലിക്കാബാവാ. തിരുവനന്തപുരം മേജർ അതിരൂപതയുടെ പുതിയതായി രൂപീകരിച്ച അജപാലന സമിതിയുടെ ഉദ്ഘാടനം നിർവ്വഹിക്കുകയായിരുന്നു ബാവാ. സാർവ്വത്രിക സഭാ കൂട്ടായ്മയിൽ ക്രിസ്തീയ ജീവിതത്തിന്റെ വളർച്ചയിൽ അംഗങ്ങൾ ശ്രദ്ധിക്കണമെന്നും ബാവാ പറഞ്ഞു. പാസ്റ്ററൽ കൗൺസിലിന്റെ അടുത്ത മൂന്നു വർഷത്തേക്കുള്ള സെക്രട്ടറിയായി മുൻ ഡി.ജി.പി. ജേക്കബ് പുന്നൂസിനെ യോഗം തെരഞ്ഞെടുത്തു. നിലവിലെ സെക്രട്ടറി മുൻ ചീഫ് സെക്രട്ടറി ജോൺ മത്തായിയിൽ നിന്നും ജേക്കബ് പുന്നൂസ് ചുമതലയേറ്റെടുത്തു.

മേജർ അതിരൂപയുടെ വിവിധ മേഖലകളെകുറിച്ചുള്ള ചർച്ചകൾ കൗൺസിലിൽ നടന്നു. ദൈവദാസൻ മാർ ഈവാനിയോസിന്റെ നാമകരണ നടപടികളുടെ അടുത്ത ഘട്ടം റോമിൽ ജനുവരി 31 ന് ഔദ്യോഗികമായി ആരംഭിക്കും. റവ. ഡോ. ചെറിയാൻ തുണ്ടുപറമ്പിൽ സി.എം.ഐ യെ പോസ്റ്റുലേറ്റർ ആയി നിയമച്ചു. വിശുദ്ധ ചാവറയച്ചൻ, വി. എവുപ്രാസ്യ എന്നിവരുടെ നാമകരണ നടപടികൾക്ക് റോമിൽ പോസ്റ്റുലേറ്റർ ആയിരുന്നു ഫാ. ചെറിയാൻ തുണ്ടുപറമ്പിൽ. സിസ്റ്റർ ഡോ. സാന്ദ്ര എസ്.ഐ.സി വൈസ് പോസ്റ്റുലേറ്റർ ആയിരിക്കും. റവ. ഡോ. ജോർജ്ജ് തോമസ് നടപടികളുടെ ഏകോപനം നിർവ്വഹിക്കും.

ഈ വർഷത്തെ മലങ്കര പുനരൈക്യ വാർഷിക ആഘോഷങ്ങൾക്ക് തിരുവനന്തപുരം മേജർ അതിരൂപത ആതിഥേയത്വം വഹിക്കും. സെപ്റ്റംബർ 19,20,21 തീയതികളിൽ അടൂരിൽ വച്ച് നടക്കും. ഈ വർഷത്തെ മേജർ ആർച്ചുബിഷപ്പ് ചാരിറ്റി ഫണ്ടിലേക്ക് ഒരു കോടി പതിനാല് ലക്ഷം രൂപ സമാഹരിച്ച ഇടവകകൾക്ക് ബാവാ നന്ദി പറഞ്ഞു. വികസന പരിപാടികൾക്കായി തുക വിനിയോഗിക്കുന്നതാണ്. റവ. ഡോ. ജോൺ പടിപ്പുരക്കൽ ക്ലാസ്സെടുത്തു. സഹായ മെത്രാൻ ബിഷപ് സാമുവൽ മാർ ഐറേനിയോസ് വികാരി ജനറൽമാരായ മാത്യു മനക്കരക്കാവിൽ കോറെപ്പിസ്കോപ്പ, മോൺ. ജോൺ കൊച്ചുതുണ്ടിൽ, ജോൺ മത്തായി, ജേക്കബ് പുന്നൂസ് എന്നിവർ സംബന്ധിച്ചു.




# മാറുന്ന പ്രതീകങ്ങൾ മാറുന്ന ഇന്ത്യ



**ബോബി ഏബ്രഹാം**




ചുണ്ടത്ത് എരിയുന്ന ചുരുട്ടുമായി പട്ടാള വേഷം ധരിച്ചു നിൽക്കുന്ന ഫിഡൽ കാസ്ട്രോ ലോകമെങ്ങുമുള്ള ആരാധകരുടെ മനസ്സിൽ പതിഞ്ഞ ചിത്രമാണ്. അതിൽ നിന്നു ഭിന്നമായി കാസ്ട്രോയെ സങ്കൽപിക്കുന്നത് ഏറെ പ്രയാസകരമാണ്. കാസ്ട്രോ മരിച്ചപ്പോൾ ഒരു വിദേശ പത്രം നൽകിയ ഇല്ലസ്ട്രേഷൻ ഏറെ ശ്രദ്ധേയമായിരുന്നു. താഴെ വീണുകിടക്കുന്ന ഒരു ചുരുട്ട്. അതിൽ നിന്നുയരുന്ന പുകച്ചുരുൾ ഫിഡൽ കാസ്ട്രോ ആയി രൂപപ്പെടുന്ന ചിത്രീകരണം ഏറെ ശ്രദ്ധിക്കപ്പെട്ടു. ഞാൻ ഇതു പറഞ്ഞുവത് ചുരുട്ടിന്റെ മാഹാത്മ്യം വിശദീകരിക്കാനല്ല. ചില പ്രതീകങ്ങൾ എങ്ങനെയാണ് മനസ്സിൽ കടന്നുകൂടുന്നതെന്നും അവിടെ സ്ഥിരവാസമാക്കുന്നതെന്നും വിശദീകരിക്കാനാണ്.

മഹാത്മാഗാന്ധി നമുക്ക് അങ്ങനെയൊരു പ്രതീകവും വികാരവുമാണ്. സ്യൂട്ടിട്ട ഗാന്ധിജിയെ നമുക്ക് സങ്കൽപിക്കാനാവില്ല. ആ ഒറ്റമുണ്ടും ധരിച്ച് ഊന്നുവടിയുമായി നീങ്ങുന്ന ആ മെല്ലിച്ച മനുഷ്യൻ ഇന്ത്യൻ ജനതയ്ക്ക് എല്ലാമെല്ലാമാണ്. ബ്രിട്ടീഷ് പ്രധാനമന്ത്രി അദ്ദേഹത്തെ അർധനഗ്നനായ ഫക്കീർ എന്നു വിശേഷിപ്പിച്ചെങ്കിൽ ഇന്ത്യൻ ജനതയ്ക്ക് അദ്ദേഹം പ്രിയപ്പെട്ട ബാപ്പുവാണ്. ഒറ്റമുണ്ടുടുത്ത് ആ വടിയുമായി നീങ്ങുന്ന ചിത്രം ബ്രിട്ടീഷ് ജനതയോടുള്ള വെല്ലുവിളിയാണ്. ദണ്ഡിയിൽ പോയി ഉപ്പുകുറുക്കി ബ്രിട്ടീഷ് സാമ്രാജ്യത്തെ വെല്ലുവിളിച്ച സംഭവത്തെ ഓർമിപ്പിക്കുന്ന ചിത്രം. ആയുധമെടുക്കാതെ ബ്രിട്ടീഷ് സാമ്രാജ്യത്വത്തെ അടിയറ വയ്പിച്ചതിന്റെ ഓർമ്മച്ചിത്രം.

അതുപോലെ തന്നെ മനസ്സിൽ പതിഞ്ഞതാണ് ചർക്കയിൽ നൂല് നൂറ്റുകൊണ്ടിരിക്കുന്ന ആ രൂപവും. ഇന്ത്യയിൽ നിന്ന് പഞ്ഞി കൊണ്ടുപോയി ബ്രിട്ടനിൽ നെയ്ത് ഇന്ത്യയിലേക്ക് തിരിച്ചുകൊണ്ടുവന്ന് വൻവിലയ്ക്ക് വിറ്റിരുന്ന ബ്രിട്ടീഷ് സാമ്രാജ്യത്വത്തിന് ഗാന്ധിജി നൽകിയ മനോഹരമായ തിരിച്ചടിയായിരുന്നു വിദേശ വസ്ത്ര ബഹിഷ്കരണവും ചർക്കയിൽ നൂറ്റ നൂല് കൊണ്ട് വസ്ത്രം തുന്നി ധരിക്കാനുള്ള ആഹ്വാനവും. അങ്ങനെ രൂപം കൊണ്ടതാണ് ഖാദി പ്രസ്ഥാനം. അതായത് ഖാദി ഇന്നും ഒരു പ്രതീകമാണ്. എത്ര വിൽക്കുന്നു എന്നതിലല്ല മറിച്ച് എന്തു സന്ദേശം നൽകുന്നു എന്നതിലാണ് കാര്യം. അതുകൊണ്ടുതന്നെയാണ് ഖാദി കമ്മിഷൻ അവരുടെ കലണ്ടറിൽ ചർക്കയിൽ നൂല് നൂൽക്കുന്ന ഗാന്ധിജിയുടെ ചിത്രം പതിവായി നൽകിപ്പോന്നത്. ഒരു സുപ്രഭാതത്തിൽ ഗാന്ധിജിയെ മാറ്റി അവിടെ നരേന്ദ്ര മോദി കയറി ഇരിക്കുന്നത് ഉൾക്കൊള്ളാൻ ഒരു വലിയ വിഭാഗത്തിന് കഴിയാതെ പോയതും അതുകൊണ്ടായിരിക്കും. മുഴുവസ്ത്രധാരിയായ മോദി വിരുന്ന് ഖാദി വിൽപന കൂട്ടുന്നതിനേക്കാൾ ഗാന്ധിജിയെ അവിടെ ഒരു പ്രതീകമായി കാണാൻ ജനം ഇഷ്ടപ്പെടുന്നു എന്നതാണ് വസ്തുത.

കലണ്ടറിലെ ഗാന്ധിജിയെ തൂക്കിയെടുത്ത് ചവറ്റുകുട്ടയിലേക്ക് മാറ്റുന്നതുപോലെ ദേശീയ പ്രതീകങ്ങളെ ഒന്നടങ്കം ഒരു പ്രത്യേക രാഷ്ട്രീയ കക്ഷിയുടെയോ പരിവാർ സംഘടനകളുടെയോ സ്വന്തമാക്കി മാറ്റാനുള്ള ശ്രമം കഴിഞ്ഞ കുറേക്കാലമായി നടന്നുവരുന്നു എന്ന കാര്യവും ഇതോടൊപ്പം ചേർത്തുവായിക്കണം.

സ്വാതന്ത്ര്യ സമരകാലത്ത് ബ്രിട്ടീഷുകാരോടൊപ്പം ആയിരുന്നു നിലകൊണ്ടത് എന്ന ആരോപണം എല്ലാക്കാലത്തും ആർ.എസ്.എസിനും സംഘപരിവാർ സംഘടനകൾക്കും തലവേദന ഉയർത്തിയിരുന്നു. ഇന്ത്യൻ സ്വാതന്ത്ര്യത്തെ അംഗീകരിക്കാതെ ബ്രിട്ടീഷുകാർക്കൊപ്പം നിന്നതും പിന്നീട് ചൈന ആക്രമണകാലത്ത് ചൈനയെ പിന്തുണച്ചതും കമ്മ്യൂണിസ്റ്റുകാർക്കും ചീത്തപ്പേരുണ്ടാക്കിയിട്ടുണ്ട്. ഇന്നും തങ്ങളുടെ ചൈന സ്നേഹം മറച്ചുവയ്ക്കാതെയാണ് കമ്മ്യൂണിസ്റ്റ് കക്ഷികൾ നിലകൊള്ളുന്നത്. എന്നാൽ രാജ്യസ്നേഹത്തിന്റെ

കുത്തക തങ്ങൾക്കു മാത്രമാണ് എന്നു സ്ഥാപിക്കാനുള്ള വ്യഗ്രത യാണ് സംഘപരിവാർ നടത്തിക്കൊ ണ്ടിരിക്കുന്നത്. അതിന് ദേശീയ ഗാനമെങ്കിൽ ദേശീയ ഗാനം, പശു വെങ്കിൽ പശു, സൈനികനെങ്കിൽ സൈനികൻ.. ഏതും സ്വന്തമാക്കാ നുള്ള പരക്കംപാച്ചിലിലാണ് പരി വാർ.




അടുത്തകാലത്തുണ്ടായ ഏറ്റവും വലിയ വിവാദങ്ങളിലൊന്ന് ദേശീയഗാനവുമായി ബന്ധപ്പെട്ടതാ യിരുന്നു. സിനിമാ തിയറ്ററുകളിൽ പ്രദർശനം ആരംഭിക്കുന്നതിനു മുമ്പ് ദേശീയ ഗാനം മുഴക്കണമെന്ന സുപ്രീം കോടതി വിധി കേരളത്തി ലെങ്കിലും വലിയ വിവാദ ങ്ങൾക്കാണ് വഴിമരുന്നിട്ടത്. മുമ്പ് കേരളത്തിലുൾപ്പെടെ സിനിമാ പ്രദർശനത്തിനു മുമ്പ് ദേശീയ ഗാന മുണ്ടായിരുന്നു. പിന്നെപ്പഴോ അതു ഇല്ലാതായി. കോടതി വിധിയോടെ അതു വീണ്ടും നിർബന്ധമായി. എന്നാൽ തിരുവനന്തപുരത്ത് രാജ്യാ ന്തര ചലച്ചിത്ര മേളയിൽ ഓരോ പ്രദർശനത്തിനു മുമ്പും ദേശീയ ഗാനം മുഴക്കുന്നത് ബുദ്ധിമു ട്ടുണ്ടാക്കുമെന്നതിനാൽ ഇളവ് വേണമെന്ന് ആവശ്യപ്പെട്ട് സംഘാടകർ കോടതിയെ സമീപിക്കുകയും കോടതി അതു നിരസിക്കുകയും ചെയ്തതോടെ പ്രശ്നം അവിടെ തീരേണ്ടതായിരുന്നു. എന്നാൽ ബുദ്ധിജീവികളെന്നു നടി ക്കുകയും ദീർഘവീക്ഷണം ഇല്ലാതിരിക്കുകയും ചെയ്ത ചില അല്പബുദ്ധികൾ ദേശീയ ഗാനം മുഴങ്ങുമ്പോൾ എഴുന്നേൽക്കാതിരിക്കുക എന്ന ഇടുങ്ങിയ ചിന്താഗതിയി ലേക്ക് മാറി. ഫലത്തിൽ ദേശീയ ഗാനത്തെ അപമാനി ക്കുന്ന തരത്തിലേക്ക് അതു മാറി. അതുവരെ ദേശീയ ഗാനത്തോട് വലിയ പ്രതിപത്തിയൊന്നുമില്ലാതിരുന്ന ആർ.എസ്.എസ്. ഉൾപ്പെടെയുള്ള സംഘപരിവാർ സംഘടനകൾ പെട്ടെന്ന് ദേശീയഗാനത്തിന്റെ വക്താക്ക ളായി മാറുകയും പൊലീസ് നടപടി ആവശ്യപ്പെടുകയും ചെയ്തതോടെ കാര്യങ്ങൾ മാറി. രവീന്ദ്രനാഥ ടഗോർ രചിച്ച ജനഗണമന എന്നു തുടങ്ങുന്ന ദേശീയഗാനം യഥാർഥത്തിൽ ബ്രിട്ടീഷ് രാജാവിനെ സ്തുതിക്കാനായി എഴുതിയതാണ് എന്ന നിലപാടായിരുന്നു എക്കാലവും സംഘപരിവാർ സ്വീകരിച്ചു പോന്നത്. ഇക്കാര്യം വിശ്വ ഹിന്ദു പരിഷത് നേതാവ് കെ. പി. ശശികല ഒരു ഇന്റർവ്യൂവിൽ വ്യക്തമാക്കുകയും ചെയ്തിരുന്നു. ഇന്ത്യ സ്വതന്ത്ര റിപ്പബ്ലിക് ആയി മാറിയിട്ട് 67 വർഷം കഴി ഞ്ഞിട്ടും നാഗ്പൂരിലെ ആർ.എസ്.എസ്. ആസ്ഥാനത്ത് ദേശീയ പതാക ഉയർത്തിയിട്ടില്ല എന്ന ആരോപണവും ഇതോടൊപ്പം ചേർത്തുവായിക്കണം. ആർ.എസ്.എസ്. എന്നും ധ്വജവന്ദനമാണ് നടത്തുക. അവിടെ ദേശീയ പതാകയ്ക്ക് സ്ഥാനമില്ല. ദേശീയ ഗാനത്തിന് സ്ഥാനമി ല്ല. എന്നാൽ സ്വന്തം ശാഖകളിൽ ദേശീയ ഗാനത്തെ പുറത്തു നിർത്തുവർ തിയറ്ററുകളിൽ ദേശീയ ഗാനത്തി നായി ശക്തമായി നിലയുറപ്പിക്കുകയും ദേശീയതയുടെ യഥാർഥ വക്താക്കൾ തങ്ങളാണ് എന്ന അവകാശവാദ വുമായി രംഗത്തെത്തുകയും ചെയ്തു.

ഇതിനിടെ ചലച്ചിത്ര അക്കാദമി ചെയർമാൻ കൂടി യായ സംവിധായകൻ കമലിനെതിരെയും സംഘപരി വാർ തിരിഞ്ഞു. സിനിമയ്ക്കു മുമ്പ് ദേശീയഗാനം നിർബ ന്ധമാക്കുന്നതിന്റെ പ്രായോഗിക ബുദ്ധിമുട്ട് ചൂണ്ടിക്കാ ട്ടിയതായിരുന്നു കമലിനെതിരെ തിരിയാൻ കാരണം. കമ ലിനെ കമാലുദ്ദീൻ എന്നു വിളിച്ചുകൊണ്ടായിരുന്നു സംഘപരിവാർ ആ ആക്രമണത്തിന് തുടക്കമിട്ടത്. അതാ യത് കമൽ എന്ന മനുഷ്യൻ ആ ഒറ്റ അഭിസംബോധന യോടെ ഒരു പ്രത്യേക മതത്തിന്റെ ആളായി കള്ളിയിൽ ഒതുക്കപ്പെട്ടു. ആ വിഭാഗക്കാർ ഇന്ത്യൻ ദേശീയതയ്ക്ക് എതിരാണ് എന്നും അങ്ങനെയുള്ളവർ പാക്കിസ്ഥാനി ലേക്ക് പോവുക എന്ന പതിവു വായ്ത്താരിയും കൂടെ മുഴങ്ങി. കമലിന്റെ വീടിനു മുന്നിൽ കൂടിനിന്ന് ദേശീയ ഗാനം മുഴക്കുന്ന തലത്തിലേക്ക് കാര്യങ്ങൾ എത്തി. അതായത് ഒരു നിമിഷം കൊണ്ട് ഒരു വിഭാഗത്തെ മുഴു വൻ ദേശവിരുദ്ധരായി ചിത്രീകരിച്ചു.

ഈ വിവാദത്തെ ഈ നിലയിലേക്ക് കൊണ്ടെത്തിച്ചതിൽ യഥാർഥ കുറ്റവാളികൾ ബുദ്ധിജീവികളെന്നു നടിച്ച് ആവശ്യമില്ലാതെ ദേശീയഗാനത്തെ എതിർക്കുകയും തുടർന്ന് പൊലീസ് നടപടി ക്ഷണിച്ചുവരുത്തുകയും ചെയ്ത അറിവില്ലാ പൈതങ്ങളായിരുന്നു. സംഘപരിവാറിന് ദേശീയതയുടെ വക്താക്കളായി സ്വയം ചിത്രീകരിക്കാനൊരു കനകാവസരം അവർ എറിഞ്ഞുകൊടുക്കുകയായിരുന്നു. അല്ലാതെ ഒരു നേട്ടവും ഈ വിവാദം കൊണ്ട് അവർക്ക് നേടിക്കൊടുക്കാനായില്ല. ദേശീയഗാനത്തിന്റെ കാര്യത്തിൽ സംഘപരിവാറിന്റെ ഇരട്ടത്താപ്പ് പൊളിച്ചുകൊടുക്കാനെങ്കിലും കഴിഞ്ഞിരുന്നെങ്കിൽ പ്രയോജനമുണ്ടായേനേ. അതുപോലും കഴിവില്ലാത്തവർ ഇത്തരം പണിക്ക് ഇറങ്ങിപ്പുറപ്പെടും മുമ്പ് നൂറു തവണ ആലോചിക്കണം.

ദേശീയ ഗാനത്തിനു പിന്നാലെ ഉണ്ടായ മറ്റൊരു ശ്രദ്ധേയ സംഭവമായിരുന്നു എം.ടി. ക്കെതിരെ ഉണ്ടായ സംഘപരിവാർ ആക്രമണം. നോട്ട് പിൻവലിക്കൽ നടപടി തുഗ്ലക്ക് പരിഷ്കാരമായിപ്പോയി എന്ന എം.ടി. യുടെ വിമർശനമാണ് പരിവാറിനെ പ്രകോപിപ്പിച്ചത്. അതു പറയാൻ തിരഞ്ഞെടുത്ത വേദി തോമസ് ഐസക്കിന്റെ പുസ്തക പ്രകാശനമായിരുന്നു എന്നത് അതിലേറെ പരിവാറിനെ പ്രകോപിപ്പിച്ചു. നോട്ട് പിൻവലിക്കലിനെക്കുറിച്ചു പറയാൻ എം.ടി. ക്കെന്ത് യോഗ്യത എന്നാണ് ബി.ജെ.പി സംസ്ഥാന ജനറൽ സെക്രട്ടറി എ. എൻ. രാധാകൃഷ്ണൻ ചോദിച്ചത്. മറുപക്ഷം അതിനെ നേരിട്ടതും തെറ്റായ രീതിയിലായിപ്പോയി. എം.ടി.യെ വിമർശിക്കാൻ പാടില്ല എന്ന വിചിത്രമായ നിലപാടിലേക്ക് അവർ എത്തുകയും ഫലത്തിൽ അതും സംഘപരിവാറിന് അനുകൂലമാവുകയും ചെയ്തു. എം.ടി.ക്കല്ല സമൂഹത്തിലാർക്കും സർക്കാർ നയങ്ങളെ വിമർശിക്കാൻ അധികാരമുണ്ടെന്നും അതിനെ വിലക്കുന്നത് ഫാഷിസ്റ്റ് പ്രവണതയാണ് എന്നും സ്ഥാപിക്കുന്നതിനു പകരം എം.ടി. കേരളത്തിന്റെ മഹാനായ സാഹിത്യകാരനാണ് എന്നും അദ്ദേഹത്തെ വിമർശിക്കാൻ പാടില്ല എന്നുമുള്ള ബാലിശമായ വാദമാണ് എം.ടി. അനുകൂലികൾ ഉയർത്തിയത്. അതൊരിക്കലും ശരിയായ ഒരു നിലപാടല്ല. എം.ടി. ക്ക് അഭിപ്രായം പറയാൻ അവകാശമുള്ളതുപോലെ മറ്റുള്ളവർക്ക് അദ്ദേഹത്തെ വിമർശിക്കാനും അവകാശമുണ്ട്. അപ്പോഴാണ് സംവാദം പൂർണമാവുക.



രണ്ട് വിഷയങ്ങൾ എങ്ങനെയാണ് ഒടുവിൽ അവസാനിച്ചത് എന്നു നോക്കുക. സമൂഹത്തെ ഭിന്നിപ്പിച്ച് ഒരു വിഭാഗത്തെ കൂടെ കൂട്ടാനുള്ള സംഘപരിവാർ അജണ്ടയ്ക്ക് ഗുണകരമായി ഈ വിവാദങ്ങൾ മാറിക്കിട്ടി. യഥാർഥത്തിൽ ചർച്ച ചെയ്യേണ്ട ഒട്ടേറെ വിഷയങ്ങൾ എങ്ങുമെത്താതെ പോവുകയും ചെയ്തു. ഡിസംബർ 31-ന് അവസാനിക്കുമെന്ന ദുരിതം ഫെബ്രുവരിയിലും തീരില്ല എറിഞ്ഞിട്ടും പ്രതികരിക്കാനാവാത്ത ഒരു ജനതതിയായി ഇന്ത്യക്കാർ മാറിയത് സമൂഹത്തിലുണ്ടായ ഈ വിഭജനത്തിന്റെ ഫലമായാണ്. ഏറ്റവും ഒടുവിൽ പാർലമെന്ററി കമ്മിറ്റിയുടെ മുമ്പിൽ നിസഹായനായി പരിഹാസ്യനായി നിൽക്കുന്ന ഒരു റിസർവ് ബാങ്ക് ഗവർണറെയും നമുക്കു കാണേണ്ടിവന്നു. എത്ര നോട്ട് തിരികെയെത്തി, അതിൽ കള്ളപ്പണം എത്ര, തുടങ്ങി ഒരു ചോദ്യത്തിനും ഉത്തരം പറയാനാവാതെ അപഹാസ്യനായി ഒരു റിസർവ് ബാങ്ക് ഗവർണർ നില്ക്കേണ്ടി വന്ന അവസ്ഥ എങ്ങനെയുണ്ടായി എന്നു ചർച്ച ചെയ്യാൻ പോലും ആർക്കും കഴിയുന്നില്ല.

ഇനി നമ്മൾ ആദ്യം പറഞ്ഞ കാര്യത്തിലേക്ക് തിരിച്ചുവരാം. ഓരോ ഭാരതീയനും മനസ്സിൽ ഊട്ടി ഉറപ്പിച്ച പ്രതീകങ്ങളെ നിരാകരിക്കാൻ ആർക്കും ധൈര്യം ലഭിക്കുന്ന രീതിയിലേക്ക് കാര്യങ്ങൾ മാറിക്കഴിഞ്ഞു. ഇന്ന് കലണ്ടറിലെ ഗാന്ധിജിയെങ്കിൽ നാളെ അത് നോട്ടിലെ ഗാന്ധിജിയാവാം. ജനഗണമനയുടെ സ്ഥാനത്ത് പുതിയൊരു ദേശഭക്തിഗാനമാവാം. അതിന്റെ പേരിലുണ്ടാകുന്ന എതിർപ്പിനെയൊക്കെ മറികടക്കാൻ ദേശീയതയുടെ വികാരം കത്തിജ്വലിപ്പിച്ചാൽ മതി. ഹിന്ദുത്വ എന്ന മന്ത്രം ജപിച്ചാൽ മതി. നോട്ട് പിൻവലിക്കൽ മൂലം വലഞ്ഞവരും ഇന്നും കഷ്ടതയനുഭവിക്കുന്നവരും നാളെ കാഷ്ലെസ് ഇക്കോണമിയുടെ ദുരന്തഫലം അനുഭവിക്കാനിരിക്കുന്നവരും ഒക്കെ പോളിങ് ബൂത്തിൽ അക്കാര്യം മറക്കുന്നതിൽ നിന്നു മനസ്സിലാക്കാം താഴെത്തട്ടിൽ വരെ ജനങ്ങളുടെ മനസ്സിനെ പരുവപ്പെടുത്തിയെടുക്കുന്നതിൽ സംഘപരിവാർ വിജയിച്ചിരിക്കുന്നു. അതിനെ നേരിടാനാവാത്തവണ്ണം ദുർബലമാണ് പ്രതിപക്ഷം. ദിശാബോധമില്ലാത്ത നേതൃത്വവും എന്തുചെയ്യണമെന്നറിയാത്ത ആൾക്കൂട്ടവുമായി പ്രതിപക്ഷം മാറിയിരിക്കുന്നു. നോട്ട് അസാധുകരണം അമ്പേ പാളിയിട്ടുപോലും അതിനെ തുറന്നുകാട്ടാൻ കഴിവുള്ളൊരു നേതൃത്വം പ്രതിപക്ഷത്തില്ല. ഞാൻ വായ തുറന്നാൽ ഭൂകമ്പം എന്നു പറഞ്ഞുനടക്കാനല്ലാതെ ഒരു പൊട്ടാസ് പൊട്ടിക്കാൻ പോലും കോൺഗ്രസ് നേതൃത്വത്തിനാവുന്നില്ല. ബിഹാർ തിരഞ്ഞെടുപ്പിൽ കനത്ത തിരിച്ചടി നേരിട്ട ബി.ജെ.പി. ക്കെതിരെ ഫലപ്രദമായി ഒരു

പ്രതിപക്ഷ ഐക്യനിര രൂപപ്പെടുത്തിയെടുക്കാൻ കോൺഗ്രസിനായില്ല. ഒപ്പം നില്ക്കുമെന്നു കരുതിയ നിതീഷ് കുമാർ പോലും അപ്പുറം ചാടുമോ എന്ന ഭയത്തിലാണ് കോൺഗ്രസ്.

യു.പി. യിൽ അച്ഛനും മകനും പോരടിക്കുമ്പോൾ ഒരു പക്ഷേ കാര്യങ്ങൾ ബി.ജെ.പി. ക്ക് അനുകൂലമായിക്കൂടെന്നില്ല. അതുകൂടി സംഭവിച്ചാൽ കടുത്ത ഏകാധിപത്യത്തിന്റെ നാളുകളിലേക്ക് ഇന്ത്യൻ ഭരണസംവിധാനം ചെന്നെത്താൻ അധികകാലം വേണ്ടിവരില്ല. ഇഷ്ടമില്ലാത്തവർ പാക്കിസ്ഥാനിലേക്ക് പോകൂ എന്ന പതിവ് വായ്ത്താരിയുടെ സ്ഥാനത്ത് എതിരഭിപ്രായം പറയുന്നവനെ മാനസികമായോ ശാരീരികമായോ കശാപ്പ് ചെയ്യുന്ന കാലം കടന്നുവരാൻ പോകുന്നു. അപ്പോഴും എന്തിനെയാണ് നേരിടേണ്ടത് എന്നറിയാതെ അഭിപ്രായ സ്വാതന്ത്ര്യം തുടങ്ങിയ പതിവു ഗിമ്മിക്കുകളുമായി ബുദ്ധിജീവി വർഗം ഇവിടെ വായിട്ടലച്ചുകൊണ്ടിരിക്കും. ആരു ഗൗനിക്കാൻ.

**മേമ്പൊടി**

ഫലപ്രദമായി ജനവികാരങ്ങളെ ചൂഷണം ചെയ്യുന്നത് എങ്ങനെയാണ് എന്നു പഠിക്കണമെങ്കിൽ തമിഴ്നാട്ടിലേക്കു നോക്കണം. നൂറ്റാണ്ടുകളായി നടന്നുപോന്ന ജെല്ലിക്കെട്ട് എന്ന ഉൽസവത്തിന് കോടതി തടയിട്ടു. സുപ്രീം കോടതിയുടെ വിലക്കിനെ മറികടക്കാൻ കഴിയുമായിരുന്നില്ല. പരമ്പരാഗതമായി തമിഴ്നാട്ടിൽ സംരക്ഷിച്ചുപോരുന്ന വിത്തുകാളകളാണ് ജെല്ലിക്കെട്ടിലെ താരങ്ങൾ. അവയെ കീഴ്പ്പെടുത്തി ഉശിരു തെളിയിക്കാൻ ആൺകുട്ടികൾ രംഗത്തിറങ്ങും. മൃഗങ്ങളോടുള്ള ക്രൂരത അവസാനിപ്പിക്കുന്നതിന്റെ പേരിൽ ഈ ഉൽസവം അവസാനിപ്പിച്ചതിനെതിരെ ആയിരുന്നു കഴിഞ്ഞ ദിവസങ്ങളിൽ തമിഴകത്തെ യുവജനങ്ങൾ രംഗത്തിറങ്ങിയത്. രാഷ്ട്രീയ നേതൃത്വങ്ങളുടെ അനുഗ്രഹാശിസുകളോടെ അരങ്ങേറിയ ഒരു നാടകം ആയിരുന്നു അതെന്നതിൽ സംശമില്ല. മണിക്കൂറുകൾക്കകം പുതിയ ഓർഡിനൻസിറക്കി രാഷ്ട്രപതിയുടെ വരെ അംഗീകാരം നേടി ജെല്ലിക്കെട്ട് നടത്തി. നോട്ട് അസാധുവാക്കൽ പോലുള്ള, ജനങ്ങളുടെ ജീവിതത്തെ അപ്പാടെ ബാധിക്കുന്ന കാര്യത്തിൽ തെരുവിലിറങ്ങാൻ മടിക്കുന്നവർ പുരാതന ആചാരങ്ങൾക്കായി രംഗത്തിറങ്ങും എന്നതിന്റെ മകുടോദാഹരണമാണ് ഈ സംഭവം. നീറുന്ന ജീവിത യാഥാർഥ്യങ്ങളോട് ഫലപ്രദമായി പ്രതികരിച്ചില്ലെങ്കിലും ഇത്തരം കാര്യങ്ങളോട് ക്ഷിപ്ര പ്രതികരണം നടത്തിയാൽ ജനത്തെ കൈയിലെടുക്കാമെന്ന് രാഷ്ട്രീയ നേതൃത്വത്തിനും അറിയാം. ഒ. പനീർശെൽവത്തെ തമിഴ്നാട്ടിൽ മുഖ്യമന്ത്രിക്കസേരയിൽ ഉറപ്പിച്ചിരുത്തേണ്ടത് ഇപ്പോൾ ബി.ജെ.പി. യുടെയും ആവശ്യമാണ്. അതുകൊണ്ട് മോദിയും മിനിറ്റ് വച്ച് കാര്യങ്ങൾ നടത്തിക്കൊടുത്തു. ഇതാണ് നാളെയുടെ ഇന്ത്യൻ രാഷ്ട്രീയം.

## സ്നേഹസ്മരണയ്ക്ക്

**രണ്ടാം ചരമ വാർഷികം**
**8.2.2015**



**പയസ് ശങ്കരത്തിൽ**

വടക്കുപുറം

## ഉപകാരസ്മരണ



**ഒരു വിശ്വാസി**

ആനുകാലിക സഭ

# "സമാധാനം: മുറിപ്പെട്ട ലോകത്തിന്റെ വേദനയ്ക്കുള്ള ഔഷധം"

## ഫ്രാൻസിസ് പാപ്പയുടെ ലോകസമാധാനദിന സന്ദേശം.



**ഫാ. മാത്യു ചാർത്താക്കുഴിയിൽ**



എല്ലാവർഷവും ജനുവരി ഒന്നാം തീയതി മാർപാപ്പ ലോകത്തിനു മുഴുവനായി ഒരു സമാധാനസന്ദേശം നൽകാറുണ്ട്. 1968-ൽ വാഴ്ത്തപ്പെട്ട പോൾ 6-ാമൻ മാർപാപ്പയാണ് ഈ പാരമ്പര്യത്തിന് തുടക്കം കുറിച്ചത്. വത്തിക്കാന്റെ നേതൃത്വത്തിൽ നടക്കുന്ന ഈ സമാധാനദിനാഘോഷത്തിന്റെ 50-ാം വാർഷികം കൂടിയായിരുന്നു ഇത്. "അക്രമരാഹിത്യം: സമാധാനത്തിനുള്ള ഒരു രാഷ്ട്രീയ ജീവിതശൈലി" എന്ന തലക്കെട്ടോടെയാണ് ഈ വർഷത്തെ സന്ദേശം പ്രസിദ്ധീകരിച്ചിരിക്കുന്നത്. ഫ്രാൻസിസ് മാർപാപ്പയുടെ നാലാമത്തെ സമാധാനസന്ദേശമായിരുന്നു ഇത്. കഴിഞ്ഞ വർഷങ്ങളിൽ കാലികവും, പ്രസക്തവുമായ വിഷയങ്ങളെക്കുറിച്ച് മാർപാപ്പ സംസാരിച്ചു. ആദ്യത്തെ സന്ദേശത്തിൽ സാഹോദര്യത്തെക്കുറിച്ചും, രണ്ടാമത്തെ സന്ദേശത്തിൽ മനുഷക്കടത്തിനെക്കുറിച്ചും, മൂന്നാമത്തെ സന്ദേശത്തിൽ അനാസ്തയെകീഴടക്കുന്നതിനെക്കുറിച്ചുമാണ് പാപ്പ സംസാരിച്ചത്.

**സമാധാനത്തിന്റെ അനിവാര്യത**

ഇന്നു ലോകത്തിൽ എല്ലായിടത്തും അസമാധാനത്തിന്റെയും, അശാന്തിയുടെയും ലക്ഷണങ്ങൾ മാത്രമേയുള്ളൂ. അൻപത്തിനാലിലധികം രാജ്യങ്ങൾ ഐസിസ് തീവ്രവാദം അഭിമുഖീകരിക്കുന്നുണ്ട്. അതിൽ തന്നെ നാല്പത്തിരണ്ടു രാജ്യങ്ങൾ അവർക്കെതിരെ



വ്യോമാക്രമണം നടത്തിയിട്ടുണ്ട്. അമേരിക്കയും സഖ്യകക്ഷികളും മാത്രം പതിനായിരത്തിലധികം ബോംബാക്രമണങ്ങളാണ് അവർക്കെതിരെ 2014-നു ശേഷം നടത്തിയിട്ടുള്ളത്. ഇതിൽ സാധാരണക്കാരും നിരപരാധികളുമായ അനേകം ആളുകൾ മരിച്ചു വീഴുന്നുവെന്നതാണ് യാഥാർത്ഥ്യം.

സമാധാനത്തിനുവേണ്ടി യുദ്ധംചെയ്യുക എന്നത് വലിയ വൈരുദ്ധ്യമാണ്. മാർപാപ്പ പറയുന്നു: "നമ്മൾ സമാധാനത്തിനും അക്രമരഹിത ലോകത്തിനും വേണ്ടി നിലകൊള്ളേണ്ടവരാണ്. വ്യക്തികളെയും, സമൂഹങ്ങളെയും നാം അതിനായി ഒരുക്കണം''. ആധുനിക സാങ്കേതികവിദ്യയുടെ ലഭ്യത ലോകത്തിൽ നടക്കുന്ന അതിക്രമങ്ങളെ ഒരു പരിധിവരെ പെട്ടെന്നു തന്നെ ലോകശ്രദ്ധയിൽ കൊണ്ടുവരാൻ സഹായിക്കുന്നു. അതുപോലെതന്നെ തീവ്രവാദികളും ഇത്തരം വഴികൾ കൂടുതൽ അതിക്രമങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നുണ്ട്.

**നിരായുധീകരണത്തിന്റെ അനിവാര്യത**

ന്യൂക്ലിയർ ആയുധങ്ങളുടെ നശീകരണത്തെക്കുറിച്ചും, യുദ്ധക്കൊതിയുള്ളവരുടെ നിരായുധീകരണത്തെക്കുറിച്ചും തന്റെ സമാധാനസന്ദേശത്തിൽ മാർപാപ്പ എടുത്തുപറയുന്നു. ഇത്തരത്തിലുള്ള ആയുധങ്ങൾ മനുഷ്യവംശത്തിന്റെ നിലനില്പിനു തന്നെ ഭീഷണിയാകുന്ന അവസ്ഥയിലേയ്ക്കു വളർന്നിരിക്കുന്നു.

ഇന്ത്യയുൾപ്പെടെ എട്ടു രാജ്യങ്ങൾ ന്യൂക്ലിയർ ടെസ്റ്റുകൾ നടത്തിയിട്ടുണ്ട്. റഷ്യ, യുണൈറ്റഡ് സ്റ്റേറ്റ്സ്, യുണൈറ്റഡ് കിംഗ്ഡം, ഫ്രാൻസ്, ചൈന, ഇന്ത്യ, പാകിസ്ഥാൻ, നോർത്ത് കൊറിയ എന്നിവയാണ് ആ രാജ്യങ്ങൾ. അതു കൂടാതെ ഇസ്രായേലിന്റെ കൈവശവും ന്യൂക്ലിയർ ആയുധങ്ങൾ ഉണ്ടെന്നു വിശ്വസിക്കപ്പെടുന്നു. ഇതിന്റെ ഉപയോഗം മനുഷ്യവംശത്തിന്റെ തന്നെ നാശത്തിനിടയാക്കും. മാർപാപ്പ പറയുന്നു: "ഭയത്തിൽ നിന്നും അക്രമത്തിൽ നിന്നുമൊക്കെ മാറി സ്നേഹത്തിലും, പരസ്പര ബഹുമാനത്തിലുമുള്ള സംഭാഷണത്തിലേയ്ക്കും കടന്നുവന്ന് യുദ്ധങ്ങൾക്ക് അറുതി വരുത്തണം".

**സത്യവും സ്നേഹവുമാക്കുന്ന ആയുധങ്ങൾകൊണ്ട് അക്രമത്തെ നേരിടുക**

ഗാർഹിക പീഢനത്തിനെതിരായും, സ്ത്രീകൾക്കു നേരെയുള്ള അക്രമത്തിനെതിരെയും മാർപാപ്പ ഈ സന്ദേശത്തിലൂടെ പ്രതികരിക്കുന്നു. യേശുവിന്റെ യഥാർത്ഥ പിൻഗാമികളാണു നമ്മളെന്നു കാണിക്കാൻ സത്യവും സ്നേഹവും വളർത്തിയെടുക്കണം. ബനഡിക്ട് പതിനാറാമൻ മാർപാപ്പായുടെ വാക്കുകൾ ഉദ്ധരിച്ചു കൊണ്ട് ഫ്രാൻസിസ് മാർപാപ്പ പറയുന്നു: ''ലോകത്തിൽ ഇന്നു നിലനില്ക്കുന്ന അക്രമവും അനീതിയും ഇല്ലാതാക്കാൻ നിറഞ്ഞൊഴുകുന്ന യേശുവിന്റെ സ്നേഹവും നന്മയും കൊണ്ടല്ലാതെ മറ്റൊന്നു കൊണ്ടും സാധിക്കില്ല. ഈ നന്മയുടെ നിറവ് ദൈത്തിൽ നിന്നു മാത്രമേ വരാൻ സാധിക്കൂ". മാർപാപ്പ തുടർന്നു പറയുന്നു. ''ഇതു നമ്മെ സംബന്ധിച്ച് "തന്ത്രപരമായ" ഒരു സ്വഭാവരീതിയല്ല പിന്നെയോ, നമ്മൾക്കുണ്ടായിരിക്കേണ്ടതും, നമ്മൾ ആയിരിക്കേണ്ടതുമായ അവസ്ഥ തന്നെയാണ്". യേശുവിന്റെ യഥാർത്ഥ സ്നേഹത്തെക്കുറിച്ചു ബോദ്ധ്യമുള്ളവർ ഭയത്തെയും അക്രമത്തെയും സത്യവും സ്നേഹവുമാകുന്ന ആയുധങ്ങൾ കൊണ്ടു നേരിടും.

**മഹാത്മാഗാന്ധിയും മദർ തെരേസയും മാതൃകകൾ**

ഫ്രാൻസിസ് മാർപാപ്പയുടെ സന്ദേശത്തിൽ സമാധാന സന്ദേശവാഹകരായിട്ട് എടുത്തുകാട്ടിയിട്ടുള്ളവർ നമുക്കു വളരെ പ്രിയപ്പെട്ടവരാണ്. അക്രമരഹിത - സ്നേഹസമൂഹസൃഷ്ടിയിൽ ലോകത്തിനു മുഴുവൻ മഹാത്മാഗാന്ധി മാതൃകയാണ്. അതുപോലെതന്നെ മദർ തെരേസ പാവങ്ങളെ സേവിച്ചതു വഴിയായി ഒരു സ്നേഹസമൂഹത്തിന്റെ നിർമ്മിതിക്കായി തന്റെ ജീവിതം ഉഴിഞ്ഞുവച്ചു. അതു സമാധാനത്തിനു വഴിതെളിച്ചു. ഭാരത സ്വാതന്ത്ര്യ സമരസേനാനി ആയിരുന്ന പഷ്ടുൺ നേതാവ് ഖാൻ അബ്ദുൾ ഗാഫർ ഖാനും ഫ്രാൻസിസ് മാർപാപ്പയുടെ സമാധാന സന്ദേശത്തിൽ ഇടം കണ്ടെത്തി. വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പയും, അമേരിക്കയിലെ കറുത്തവർഗ്ഗക്കാരുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അക്രമരഹിത മാർഗ്ഗത്തിലൂടെ പരിശ്രമിച്ച മാർട്ടിൻ ലൂഥർ കിംഗും സമാധാന പരിശ്രമങ്ങൾക്ക് ഇന്നത്തെ ലോകത്തിനു മഹനീയ മാതൃകകളാണ്.

**അക്രമം മുറിപ്പെട്ട ലോകത്തിന്റെ വേദനയ്ക്കുള്ള മരുന്നല്ല**

നമ്മുടെ ധാർമ്മിക ചിന്തയുടെ നിലവാരം ഉയർന്നതാകണമെന്ന് മാർപാപ്പ പറയുന്നു. യേശു തന്റെ സംരക്ഷണത്തിനായി വാളെടുത്ത ശിഷ്യനോടു പറയുന്നു: "വാൾ ഉറയിലിടുക; വാളെടുക്കുന്നവൻ വാളാൽ നശിക്കും" (മത്തായി 26:52). അക്രമം വലിയ അക്രമത്തിലേയ്ക്കു നയിക്കുന്നു എന്നു മാത്രമല്ല, മനുഷ്യവംശത്തിന്റെ നിലനില്പിനാവശ്യമായ വിഭവങ്ങളെയും നശിപ്പിക്കുന്നു. ഇതു വലിയ തിന്മയും, അനീതിയുമാണ്. അതുകൊണ്ടാണ് തന്റെ ആദ്യത്തെ




ലോകസമാധാന സന്ദേശത്തിൽ വാഴ്ത്തപ്പെട്ട പോൾ ആറാമൻ മാർപാപ്പ പറഞ്ഞത് ''സമാധാനത്തെ സ്നേഹിക്കാൻ ലോകത്തെ പഠിപ്പിക്കേണ്ടിയിരിക്കുന്നു. അതുപോലെതന്നെ സമാധാനം സംജാതമാക്കാൻ കഴിയുന്ന ആളുകളെ സൃഷ്ടിക്കുവാനും, സംരക്ഷിക്കുവാനും".

**ഫ്രാൻസിസ് പാപ്പായുടെ ക്ഷണം**

അക്രമരഹിതസമൂഹത്തിനായി പരിശ്രമിച്ചുകൊണ്ട് ലോകത്തിൽ സമാധാനം സ്ഥാപിക്കാനായി മാർപാപ്പ എല്ലാവരെയും ക്ഷണിക്കുന്നു. യേശുവിന്റെ മലയിലെ പ്രസംഗത്തിൽ ഈ മേഖലയിൽ നാം ചെയ്യേയണ്ട കാര്യങ്ങൾക്കുള്ള ഒരു രൂപരേഖ കണ്ടെത്താൻ സാധിക്കും. അഷ്ടസൗഭാഗ്യങ്ങളിൽ അധിഷ്ഠിതമായ ഒരു സമാധാനസാമ്രാജ്യ സൃഷ്ടിയാണ് ഇവിടെ കാണുന്നത്. രാഷ്ട്രീയ – മതനേതാക്കളും അന്തർദേശീയ സ്ഥാപനങ്ങളുടെ അധികാരികളും, വ്യാവസായിക – മാധ്യമപ്രവർത്തകരും സമാധാനത്തിനായുള്ള ഈ പരിശ്രമത്തിൽ പങ്കാളികളാകണം. "ഐക്യമാണ് കലഹത്തെക്കാൾ ശക്തിയുള്ളതെന്നും, അതിലൂടെ അക്രമരഹിതസമൂഹം നിർമ്മിക്കാൻ കഴിയുമെന്നും നാം ലോകത്തിന് കാട്ടിക്കൊടുക്കണം".

ഇന്ന് ലോക നേതാക്കൻമാർ തങ്ങളുടെ സ്വാധീനവും ശക്തിയും തെളിയിക്കുന്നതായി ന്യൂക്ലിയർ ആയുധങ്ങളുടെ എണ്ണം വർദ്ധിപ്പിക്കുന്നതിനെക്കുറിച്ചു സംസാരിക്കുമ്പോൾ, ഫ്രാൻസിസ് മാർപാപ്പ സമാധാനത്തെക്കുറിച്ച് സംസാരിച്ച് അവരെക്കാൾ ശക്തനാകുന്നു. മാർപാപ്പായുടെ ഈ വർഷത്തെ സമാധാനദിനസന്ദേശം പ്രാർത്ഥനാപൂർവ്വം വായിച്ച് ലോകത്തിൽ സമാധാന വാഹകരാകാൻ നമുക്കും ശ്രമിക്കാം. യേശു തന്റെ ശിഷ്യന്മാരോടു പറഞ്ഞു: "ഞാൻ നിങ്ങൾക്കു സമാധാനം തന്നിട്ടുപോകുന്നു. എന്റെ സമാധാനം ഞാൻ നിങ്ങൾക്കു നല്കുന്നു" (യോഹ: 14:27). സമാധാനരാജാവായ ക്രിസ്തുവിന്റെ അനുയായികളായ നമുക്കും യേശുവിന്റെ ശാശ്വത സമാധാനം ലോകത്തിൽ സംജാതമാകാൻ ആത്മാർത്ഥമായി പരിശ്രമിക്കാം.

ചിന്ത

# ദൃക്ഭ്രംശങ്ങൾ

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**



ഏറക്കുറെ എല്ലാ സാമാന്യജനങ്ങളും ചോദിക്കുന്ന ഒരു ചോദ്യമുണ്ട്: തങ്ങളുടെ നോട്ടത്തിൽ വളരെ വ്യക്തമായ ചില കാര്യങ്ങൾ തങ്ങളുടെ ഭരണാധികാരികൾക്ക് എന്തേ കാണാനാവാതെ പോകുന്നത്?

ചരിത്രത്തിലുടനീളം സകല ദേശങ്ങളിലും കാലങ്ങളിലും ഭരിക്കപ്പെടുന്ന സകലർക്കും ഭരിക്കുന്നവരോടു പറയാനുള്ള ചില കാര്യങ്ങളുണ്ട്. അതിനുള്ള അവസരങ്ങൾ കിട്ടാത്തതിനാൽ അവരത് പറയുന്നില്ല. തങ്ങളെക്കാൾ ഭരിക്കുന്നവർ സമർത്ഥരായതിനാൽ തങ്ങൾക്കായിരിക്കും തെറ്റു സംഭവിച്ചതെന്ന് കരുതി അവർ സമാധാനിക്കുന്നു, മിണ്ടാതിരിക്കുന്നു. ബുദ്ധിയില്ലാത്തതിനാലാണ് രാജാവിന്റെ വസ്ത്രം തങ്ങൾ കാണാത്തത്. അത് വളരെ വിശേഷപ്പെട്ടതായിരിക്കും, അല്ല ആണ്.

ഇതിനൊരു മറുവശമുണ്ട്. ഭരണത്തിലിരിക്കുന്നവർക്കുമുണ്ട് ആത്മാർത്ഥമായ ഒരു ചോദ്യം: തങ്ങൾ തിരിച്ചും മറിച്ചുമെല്ലാം നോക്കിയിട്ടും ശരിയെന്നു തോന്നുന്ന ചില കാര്യങ്ങൾ എത്ര പ്രഘോഷിച്ചിട്ടും എന്തേ ഭരിക്കപ്പെടുന്നവർക്ക് മനസ്സിലാവുന്നില്ല? തങ്ങളെ അപേക്ഷിച്ച് അവർക്ക് ബോധം കുറവായതിനാൽ. അതേ, ബോധവൽക്കരണത്തിന്റെ കുറവുകൊണ്ട്.

ഈ പ്രശ്നത്തെ നമുക്ക് ദൃക്ഭ്രംശമെന്നു വിളിക്കാം. ഇവിടെ നിന്നു നോക്കുമ്പോൾ ഇങ്ങനെ; അവിടെ നിന്നു നോക്കുമ്പോൾ അങ്ങനെ. അത്രതന്നെ. എന്നാൽ ഇവിടെ നിന്നാണ് നോക്കുന്നതെങ്കിലും അവിടെനിന്നു നോക്കുന്നവരുടെ ബുദ്ധി തങ്ങൾക്കുമുണ്ടെന്നു ഭാവിക്കുന്ന കുറേപ്പേരുണ്ട്. രാജാവിന്റെ വസ്ത്രം വിശേഷപ്പെട്ടതായിത്തന്നെ കാണണമെന്ന് അവർക്ക് നിർബ്ബന്ധമുണ്ട്. അങ്ങനെ തന്നെയാണ് കാണുന്നതെന്ന് അവർ ഭാവിക്കുന്നു, പറയുന്നു. അത് ദൃക്ഭ്രംശമല്ല, തലതിരിവാണ്, മറ്റൊരു ഭ്രംശമാണ്.

ഇതു പോലുള്ള വേറൊരു ഭ്രംശമുണ്ട്, വേറൊരു തലതിരിവ്. അവിടെ നിന്നാലും ഇവിടെ നിന്നാൽ കാണാനാ വുന്നതും കാണാനാവുന്നത്. അതൊരു അനുഗ്രഹമാണ്; പക്ഷേ അതു വേണ്ടാ. അവിടെ നിൽക്കുന്നവരിലെ പ്രബലർ കാണുന്നത് കണ്ടാൽ മതി. അതുതന്നെയാണ് കാണുന്നതെന്ന് അവർ പറഞ്ഞു നടക്കുന്നു.

ദൃക്കുകളുടെ വർഗ്ഗീകരണം അവിടെ നിൽക്കട്ടെ. എന്തുകൊണ്ടാണ് ഇങ്ങനൊക്കെ? ഈ നാലു തരക്കാർ ചേർന്ന് മനുഷ്യജീവിതം എത്രമാത്രം ദുസ്സഹമാക്കിയിരിക്കുന്നു! ഭരിക്കുന്നത് ഞങ്ങളുടെ സിദ്ധാന്തപ്രകാരമായിരിക്കണമെന്നു വാദിച്ച് കുറേപ്പേർ കാടു കയറിയിട്ടുണ്ടല്ലോ! ആരെങ്ങനെ വേണമെങ്കിലും ഭരിക്കട്ടെ എന്നു പറഞ്ഞ് അവിടെ കഴിയുന്നവരെ ആയുധമെടുപ്പിക്കാൻ. അങ്ങനെ അവരുടെ സമാധാനം കെടുത്തുന്നവരെ കൊല്ലണോ വേണ്ടായോ? അതു പറഞ്ഞ് നാട്ടിൽ തർക്കം, അസമാധാനം. അസമാധാനമുണ്ടാക്കിയവനെ കൊന്ന് നാട്ടിൽ ശവം കൊണ്ടുവച്ച് അത് ആര് എങ്ങനെ മറവു ചെയ്യണമെന്നു തർക്കിച്ച് അസമാധാനം! എന്തുകൊണ്ടാണ് ഇങ്ങനൊക്കെ? എല്ലാറ്റിനും കാരണം ദൃക്ഭ്രംശം. അതുള്ളവനെ ഭരണ

മേൽപ്പിക്കുന്ന സംവിധാനം കണ്ടുപിടിച്ച് നടപ്പിലാക്കാൻ കിണഞ്ഞു പരിശ്രമിക്കുന്നതുകൊണ്ട്. അതേ, ആത്യന്തികമായി നോക്കുമ്പോൾ കാണാനാവുന്നത് ഇതുമാത്രം: ജനാധിപത്യവ്യവസ്ഥയുടെ അടിസ്ഥാന പരമായ തകരാറുകൊണ്ട്. ദൃക്ഭ്രംശം കഴിയുന്നതും ഒഴിവാക്കുന്നതിനു പകരം അതിന്റെ രണ്ട് അടിമകളെ ഇട്ട് കളം നിറയ്ക്കുന്നതുകൊണ്ട്. അപ്രിയസത്യം അതുതന്നെ.

ഭരിക്കുന്നവന്റെ ദൃക്ഭ്രംശം ഒരു വഴിക്ക്. ഭരിക്കുന്നവരിലെ ബഹുഭൂരിപക്ഷം വരുന്ന മറ്റുള്ളവരുടെ തലതിരിവും ആ വഴിക്കു തന്നെ. രണ്ടിന്റേയും അടിസ്ഥാനം വേറെയാണെങ്കിലും ഫലം ഒന്നുതന്നെ: ബോധ വൽക്കരണം. ദൃക്ഭ്രംശം ബാധിച്ച ബോധവും അവന്റെ ബോധം തന്നെയാണ് തങ്ങൾക്കെന്നു ഭാവിക്കുന്നവരുടെ അഭിനയ ബോധവും ചേർന്നു ണ്ടാകുന്ന ബോധക്കടൽ: അതിന്റെ ബോധവൽക്കരണ ത്തിരമാലകൾ അടിക്കുന്നതെങ്ങോട്ട്? സാമാന്യ ജനങ്ങളുടെ സാമാന്യബോധമെന്ന കരയിലേക്ക്. ഈ കരയ്ക്ക് രണ്ടു ഭാഗങ്ങൾ: രാജാവിന് ഉടുവസ്ത്ര മില്ലെന്നറിഞ്ഞിട്ടും എന്നെപ്പോലെ ബുദ്ധിയുള്ളവൻ കണ്ടിരിക്കേണ്ട വസ്ത്രം ഉണ്ടെന്നു കരുതുന്ന ബഹുഭൂരിപക്ഷം ഒന്ന്. അവർ ബോധവൽക്കരണ ത്തിൽപ്പെട്ട് സ്വന്തം ബോധം നശിച്ചവരായി ബോധ വൽക്കരണദൗത്യവുമായി വരുന്നവരുടെ കൂട്ടത്തിൽ എങ്ങനെയും ചേർക്കപ്പെടാൻ വേണ്ടി ബോധവൽക്കരി ക്കപ്പെട്ടവരായി എന്ന് അഭിനയിക്കുന്നു. അങ്ങനെ പ്രചണ്ഡമായ ബോധവൽക്കരണ മഹാമഹം മുന്നേ റുന്നു. കരയുടെ രണ്ടാം ഭാഗമാകട്ടെ, രാജാവിന് തുണിയില്ലെന്നുതന്നെ ബോദ്ധ്യ പ്പെട്ടെങ്കിലും മിണ്ടാതി രിക്കുന്നു.

സാമാന്യജനങ്ങൾക്ക് സാമാന്യബോധമെന്ന് ഒന്നുണ്ട്. അതിനെതിരായ ഒരു ബോധവൽക്കരണവും അവർ അംഗീകരിക്കില്ല. മിണ്ടാതിരുന്നിട്ട് തക്ക സമയം വരുമ്പോൾ അവർ പ്രതികരിക്കും. വലിയ ബോധവും ബോധവ ൽക്കരണവും അമ്പേ താഴെ. ഭരണം നഷ്ടപ്പെടുന്നതോടെ ഭരിച്ചവർക്ക് ബോധമുണ്ടാകുന്നു. അപ്പോ ഴേക്കും വേറെരു കൂട്ടർ ഭരണത്തിലേറി കഥ ആവർത്തിക്കുന്നു. ആരുമൊന്നും ആഴത്തിൽ പഠിക്കുന്നില്ല.

അധികാരം നഷ്ടപ്പെടുന്ന നിമിഷം മുതൽ, അധികാരത്തോട് അനുഭാവം കാട്ടിയവരുടെ ഭാവവും അനുഭാവവും മാറുന്നു. ഭരണത്തിന്റെ ചുക്കാൻ പിടിച്ചവർക്കും ക്രമേണ കാര്യങ്ങൾ മനസ്സിലാകുന്നു. അതേ, അധികാരത്തിലിരിക്കുമ്പോൾ മനസ്സിലാകാതെ പോയ ചെറിയ കാര്യങ്ങൾ. സമാന്യജനത്തിന് അറിയാമായിരുന്ന ചില കാര്യങ്ങൾ! ദൃക്ഭ്രംശങ്ങൾ!

ഭരിക്കുന്നവരെ കുറ്റം പറഞ്ഞും സമാന്യജനങ്ങ ളോടു ചേർന്ന് അവരെ അനുകൂലിച്ചും നിന്ന പ്രതി പക്ഷം ഭരണപക്ഷമാവുമ്പോൾ അതുവരെ കണ്ടതല്ല അവരും പിന്നെ കാണുന്നത്. തീർച്ചയായും അധികാ രത്തിന് ചില അണ്ഡബിന്ദുക്കളുണ്ട്; ദൃക്ഭ്രംശങ്ങളുണ്ട്. ഇവയെ മറികടക്കാൻ എന്താണ് മാർഗ്ഗം?

ഇനിയാണ് നമ്മുടെ വർഗ്ഗീകരണത്തിന്റെ ബാക്കി പ്രസക്തമാകുന്നത്. മനുഷ്യൻ ബുദ്ധിയുള്ള വനാണ്. ആനയെ തൂണായും മുറമായും മറ്റും കണ്ടത് കുരുടന്മാരാണ്. മറ്റുള്ളവർ അങ്ങനെയല്ല കാണുന്നത്. ദൃക്ഭ്രംശവും ഒരു തരം കുരുടത്തമാണ്. അതില്ലാത്ത കുറച്ചുപേരെങ്കിലുമുണ്ട്, രണ്ടു ഭാഗത്തുമുണ്ട്. അവരുടേത് ഏറക്കുറെ ഭ്രംശരഹിത ദൃഷ്ടിയാണ്. അവരെയാണ് ഭരിക്കാൻ ആക്കേണ്ടത്.

അവരെ കണ്ടുപിടിക്കാൻ ഇപ്പോഴത്തെ തെരഞ്ഞെ ടുപ്പുകൾക്കാവില്ല. ഭൂരിപക്ഷരീതി ദൃക്ഭ്രംശരെ ദൃക്ഭ്രംശർ തെരഞ്ഞെടുക്കുന്നതാണ്. ഭ്രംശരഹിതർ ഇവരുടെ കണ്ണിൽപ്പെടില്ല. ഭ്രംശരഹിതർക്കേ ഭ്രംശ രഹിതരെ തിരിച്ചറിയാനാവൂ. അവരാകട്ടെ വളരെച്ചെറിയ ഒരു സമൂഹമാണ്. ഭൂരിപക്ഷസമ്പ്രദായത്തിൽ അവർ തള്ളപ്പെട്ടു പോകുകയാണ്.

ഓഷോയും മറ്റും പറയുന്ന ഒരു കഥയുണ്ട്: വളരെ ചെറിയ ഒരു രാജ്യം. അവിടെ രണ്ടു കിണറുകൾ മാത്രം. ഒന്ന് രാജാവിനും കൊട്ടാരവാസികൾക്കും കുടിവെള്ള ത്തിനുള്ളത്; മറ്റേത് പ്രജകൾക്കും. ശത്രുക്കൾ പൊതുക്കിണറ്റിൽ വിഷം കലക്കി. പ്രജകൾക്കെല്ലാം കിറുക്കു പിടിച്ചു. കൊട്ടാരവാസികൾക്ക് കിറുക്കില്ല. അങ്ങനിരിക്കെ ഒരു ദിവസം പ്രജകൾ കൂട്ടമായി വന്നു പറഞ്ഞു ഈ കിറുക്കൻ രാജാവിനെ ഞങ്ങൾക്കു വേണ്ടാ. മന്ത്രിക്കു കാര്യം പിടി കിട്ടി. അദ്ദേഹം ആളുവിട്ട് പൊതുക്കിണറ്റിൽ നിന്നും വെള്ളം വരുത്തി രാജാവിനും കൊട്ടാരവാസികൾക്കും കൊടുത്തു. അവരോടു സംസാരിച്ച പ്രജകൾ രാജാവിന്റെ കിറുക്കു മാറിയെന്നു പറഞ്ഞ് പിരിഞ്ഞുപോയി. യഥാ പ്രജാ തഥാ രാജാ. കാര്യം ശരി. അപ്പോൾ ദൃക്ഭ്രംശർക്ക് ദൃക്ഭ്രംശർ ഭരണാധികാരികൾ.

ഭരിക്കുന്നവരുടെ ദൃക്ഭ്രംശം കുറയ്ക്കാൻ തീരെ വഴികളില്ലാതില്ല. ഭരിക്കപ്പെടുന്നവരുടെ അഭിപ്രാ യങ്ങളും അനുഭവങ്ങളും അവർ അറിയണം. അവരോടുള്ള പ്രസംഗങ്ങൾ കുറയ്ക്കണം. ഒരു ജനതയെ മുഴുവൻ പ്രസംഗിച്ചു നന്നാക്കാമെന്ന് ഭരണാധികാരികൾ വിചാരിക്കരുത്. മറ്റുള്ളവരെ കേൾക്കാൻ കൂടുതൽ ശ്രമിക്കണം. ഫീഡ് ബാക്ക് എന്നൊന്നുണ്ടല്ലോ! പണ്ടുകാലത്ത് ഖലീഫമാരും മറ്റും വേഷപ്രച്ഛന്നരായി സഞ്ചരിച്ച് ജനഹിതം അറിഞ്ഞിരുന്നു. അതിന്റെ മെച്ചം അവരുടെ ഭരണത്തിന് ഉണ്ടായിരുന്നു താനും.

ജനങ്ങളും ഒന്നറിയണം. ജനാധിപത്യത്തിൽ അവരാണത്രേ ഭരിക്കുന്നത്. അത് വെറുമൊരു തമാശയാണ്. ഒരാൾക്കോ ഒരു സമൂഹത്തിനോ ഭരിക്കാനും ഭരിക്കപ്പെടാനും സാദ്ധ്യമല്ല. ഇതു രണ്ടും സംയോജിപ്പിക്കാൻ ശ്രമിക്കുന്ന മുറയ്ക്ക് ആ അളവിൽ



സ്വാർത്ഥതാൽപര്യങ്ങൾ പ്രബലമാകും, സ്വജന പക്ഷപാതം വർദ്ധിക്കും. അങ്ങനെ വരാതിരിക്ക ണമെങ്കിൽ പ്ലേറ്റോ നീതിഷ്ഠനായ ഭരണാധികാരിക്കായി പറഞ്ഞുവച്ച കർശനശിക്ഷണം എല്ലാ മനുഷ്യനും ലഭിക്കണം. പൊതുനന്മ മാത്രം ലാക്കാക്കി പ്രവർത്തി ക്കാൻ എല്ലാവർക്കും കഴിയണം. ജനാധിപത്യമെന്ന വിപരീതപദമിശ്രണത്തിലെ വിപത്തുകൾ ലോകം മനസ്സിലാക്കി വരുന്നതേയുള്ളൂ.

പൊതുജനം കഴുത എന്നു പരക്കെ പറയപ്പെടുന്നു ണ്ടല്ലോ. ചുമ്മാതെ അങ്ങനൊന്നു പാടി പ്പതിയുമോ? എന്തൊക്കെയോ ചില കഴുതത്തരം അവർക്കുണ്ടെന്ന വിവരം എല്ലാവർക്കുമറിയാം. അപ്പോൾ അവരെ നിയന്ത്രിക്കാൻ ആളു വേണം. ഭരിക്കുന്നവരെ നിയന്ത്രിക്കാൻ ഭരിക്കപ്പെടുന്നവർ; ഭരിക്കപ്പെ ടുന്നവരെ നിയന്ത്രിക്കാൻ ഭരിക്കുന്നവർ! ആധുനികന്റെ ചിന്തയിലെ തീസിസും ആന്റിത്തീസിസും. ഇതറിഞ്ഞാൽ ഹേഗൽ ശവക്കുഴിയിൽ ഒന്നു തിരിഞ്ഞുകിടക്കും. പാർലമെന്റ്, ജുഡീഷ്യറി, കാബിനറ്റ് എന്നിവ കുറേക്കാലമായി തമ്മിൽത്തമ്മിൽ നിയന്ത്രിക്കുന്നു. അതിന്റെ പൊല്ലാ പ്പുകൾ നാം ദിനംപ്രതി കേട്ടുകൊണ്ടിരിക്കുന്നു. ഭാര്യയും ഭർത്താവും തുല്യശക്തികളായിരുന്ന് തമ്മിൽത്തമ്മിൽ നിയന്ത്രിച്ചതിന്റെ ഫലമായി കുടുംബകോടതികളുടെ എണ്ണവും വണ്ണവും കൂടിയതു നാം കണ്ടുകഴിഞ്ഞു! ഒരാൾക്കു തന്നെ ഒരേ സമയം ഒരേ കേസിൽ കള്ളനായും പോലീസായും ഇരിക്കാമെന്നും ഇനി കേട്ടേന്നിരിക്കും!

മറ്റൊരു ഭരണക്രമത്തെപ്പറ്റി മനുഷ്യൻ ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്. മെറിറ്റോക്രസിയെന്ന് അതിനു പേരുമായി. ഈ മെറിറ്റിനെ എങ്ങനെ ആരു കണ്ടു പിടിക്കും എന്നേ അറിയാനുള്ളൂ. പ്രതിശീർഷവോട്ട വകാശസമ്പ്രദായം മാറ്റിക്കൊണ്ടേ അതു സാദ്ധ്യമാകൂ. അതിന് കുറച്ചു നാളുകൂടി ഈ ഭരണത്തിന്റെ കെടുതികൾ നാം അനുഭവിക്കണം. പിന്നെ, ഏതൊക്കെ ശീർഷങ്ങളെ ഉൾപ്പെടുത്തിക്കൊണ്ടുള്ള ഇലക്ടോറൽ കോളജ് ആണ് വേണ്ടത്? അതിലെ അംഗങ്ങളെ ആരു തെരഞ്ഞെടുക്കും? ഏതു ലോകത്തുനിന്ന്?

അന്യഗ്രഹ സഞ്ചാരങ്ങളും മറ്റും എളുപ്പമാകു മ്പോൾ നമുക്ക് ഇതിന്റെ ബാക്കി ചിന്തയാകാം. അതുവരെ ദൃക്ഭ്രംശ പ്രജകൾക്ക് മറ്റൊരു തരം ദൃക്ഭ്രംശരാജാക്കന്മാർ. ഇടയ്ക്ക് ഒരു ദിവസത്തേ ക്കെങ്കിലും ഈ പ്രജകളും രാജാക്കളാണല്ലോ; അതു മതി.

കിഡ്സ്‌വേൾഡ്

# സഹനം: കഥയും കാര്യവും



ഉണ്ണി അമ്മയമ്പലം



ഒരു ചെറിയ സംഭവം പറയുകയാണ്. റഷ്യയിലെ ഒപ്റ്റിനാ എന്ന സ്ഥലത്ത് ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ ശ്രേഷ്ഠനായ ഒരു സന്യാസി ജീവിച്ചിരുന്നു. രോഗിയായിരുന്നു അദ്ദേഹം. ഒരുപാടുകാലം, അതിദാരുണമായ രോഗം പിടിപെട്ട് കിടക്കയിൽത്തന്നെ കഴിഞ്ഞുകൂടിയിരുന്നു. എല്ലാക്കാര്യങ്ങൾക്കും അദ്ദേഹം മറ്റുള്ളവരെ ആശ്രയിച്ചു. വാസ്തവത്തിൽ, മറ്റുള്ളവർക്ക് ഒരു ഭാരം തന്നെയായിരുന്നു ആ സന്യാസിയുടെ ജീവിതം.

ഈ ജീവിതം കൊണ്ടെന്തു പ്രയോജനം? ഈ സഹനത്തിന്റെ ഉദ്ദേശ്യമെന്താണ്? എന്തുകൊണ്ടാണ് ഡോക്ടർമാർ ഇദ്ദേഹത്തിന്റെ ജീവിതം അവസാനിപ്പിക്കാത്തത്? അദ്ദേഹത്തെ കണ്ടിട്ടുള്ളവർ ഒരുപക്ഷേ ഇങ്ങനെ പറഞ്ഞിരിക്കണം. പക്ഷേ, ആ സന്യാസിയാണെങ്കിലോ. അദ്ദേഹം എന്താണു ചെയ്തത്? ഭയങ്കരമായ വേദന ഹൃദയാഹ്ലാദത്തോടെയും സൗമ്യതയോടെയും സഹിച്ചു. ഈ സഹനം മറ്റു സന്യാസിമാരെ അദ്ഭുതപ്പെടുത്തി. അവർക്ക് ഉണർവ്വും ഉന്മേഷവും നൽകാൻ ഈ സഹനം കാരണമായിത്തീർന്നു. ഈ വിവരം മനസ്സിലാക്കിയ റഷ്യയിലെ ജനങ്ങൾ തീർത്ഥയാത്രയായി വന്ന് ആ സന്യാസിയെ കാണുകയും അനുഗ്രഹം വാങ്ങുകയും ചെയ്തു. നിസ്സഹായനായ ആ രോഗി, തന്റെ രോഗത്തെക്കുറിച്ച് ഒരക്ഷരം പോലും പിറുപിറുക്കാതെ തന്നെ സന്ദർശിച്ച എല്ലാ വ്യക്തികൾക്കും ജീവിതത്തിലെ ബുദ്ധിമുട്ടുകൾ സന്തോഷപൂർവ്വം സഹിക്കുന്നതിനുവേണ്ട ശക്തിയും, ആത്മീയ ചൈതന്യവും പകർന്നുകൊടുത്തു.

കഥയിലെ സന്യാസിയുടെ സഹനം കൂട്ടുകാർ മറക്കില്ലെന്നു തോന്നുന്നു. എന്നാൽ ആ സന്യാസിയെ സഹിക്കാൻ പ്രേരിപ്പിച്ചത് എന്തായിരുന്നു എന്ന് ആരെങ്കിലും സംശയിച്ചേക്കാം. അടുത്ത് ഒരു നല്ല ചങ്ങാതിപോലും കൂട്ടിനുണ്ടായിരുന്നില്ല. എന്നിട്ടും സന്തോഷപൂർവ്വം ഇത്രയൊക്കെ സഹിക്കുകയോ? അതിനുള്ള ശക്തി എവിടുന്നു കിട്ടി? തിരുവചനം തന്നെയാണ് യഥാർത്ഥ ശക്തി. വിശുദ്ധ വേദപുസ്തകത്തിൽ സഹനവുമായി ബന്ധപ്പെട്ട തിരുവചനങ്ങൾ ഒരുപാടുണ്ട്. അവയിൽ ചിലത് നമ്മൾ പരിചയപ്പെടുമ്പോൾ സഹിക്കാനുള്ള ശക്തിയും തീക്ഷ്ണതയും നമുക്കും ലഭിക്കും.

“യേശു ശിഷ്യന്മാരോട് അരുളിച്ചെയ്തു: ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച് തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ. സ്വന്തം ജീവൻ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നവൻ അതു നഷ്ടപ്പെടുത്തും; എന്നാൽ, ആരെങ്കിലും എനിക്കുവേണ്ടി സ്വജീവൻ നഷ്ടപ്പെടുത്തിയാൽ അവൻ അതു കണ്ടെത്തും” (മത്താ. 16:24-25).

“ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കുവിൻ, വിനാശത്തിലേക്കു നയിക്കുന്ന വാതിൽ വിസ്തൃതവും വഴി വിശാലവുമാണ്. അതിലേ കടന്നുപോകുന്നവർ വളരെയാണുതാനും. എന്നാൽ, ജീവനിലേക്കു നയിക്കുന്ന വാതിൽ ഇടുങ്ങിയതും വഴി വീതി കുറഞ്ഞതുമാണ്. അതു കണ്ടെത്തുന്നവരോ ചുരുക്കം” (മത്താ. 7:13-14).

“സ്വർണ്ണം അഗ്നിയിൽ ശുദ്ധി ചെയ്യപ്പെടുന്നു; സഹനത്തിന്റെ ചൂളയിൽ കർത്താവിനു സ്വീകാര്യ




രായ മനുഷ്യരും. കർത്താവിൽ ആശ്രയിക്കുക. അവിടുന്ന് നിന്നെ സഹായിക്കും" (പ്രഭാ. 2:5-6).

"പരീക്ഷകൾ ക്ഷമയോടെ സഹിക്കുന്നവൻ ഭാഗ്യവാൻ. എന്തെന്നാൽ, അവൻ പരീക്ഷകളെ അതിജീവിച്ചു കഴിയുമ്പോൾ തന്നെ സ്നേഹിക്കുന്നവർക്കു ദൈവം വാഗ്ദാനം ചെയ്തിരിക്കുന്ന ജീവന്റെ കിരീടം അവനു ലഭിക്കും" (യാക്കോ. 1:12).

"നിങ്ങൾ സമചിത്തതയോടെ ഉണർന്നിരിക്കുവിൻ. നിങ്ങളുടെ ശത്രുവായ പിശാച് അലറുന്ന സിംഹത്തെപ്പോലെ ആരെ വിഴുങ്ങണമെന്ന് അന്വേഷിച്ചു കൊണ്ടു ചുറ്റി നടക്കുന്നു. വിശ്വാസത്തിൽ ഉറച്ചു നിന്നുകൊണ്ട് അവനെ എതിർക്കുവിൻ. ലോകമെങ്ങുമുള്ള നിങ്ങളുടെ സഹോദരരിൽ നിന്ന് ഇതേ സഹനം തന്നെ ആവശ്യപ്പെട്ടിരിക്കുന്നെന്ന് അറിയുകയും ചെയ്യുവിൻ" (1 പത്രോ. 5:8-9).

ഇനി താഴെ പറയുന്ന ബൈബിൾ ഭാഗങ്ങൾ കൂടി വായിച്ച് സഹനത്തിന്റെ ദൈവിക ലക്ഷ്യം മനസ്സിലാക്കുക.

1. ജോബിന്റെ വ്യക്തിത്വം (ജോബ്. 1:1-5).
2. ജോബിന്റെ വേദനകൾ (സഹനം) (ജോബ്. 1:13-19; 2:1-10)
3. എവിടെ നിന്ന് ജോബിന് വേദനകൾ ലഭിച്ചു (ജോബ്. 1:12; 2:6; 23:10)
4. ജോബ് പരീക്ഷിക്കപ്പെട്ടത് എന്തുകൊണ്ട് (ജോബ്. 1:6 -12, 2:1-10; 23:10)
5. സഹനത്തിന്റെ ഫലം എന്തായിരുന്നു (42:1-6)
6. ജോബ് തരുന്ന പാഠം എന്താണ്? (ജോബ്. 1:12; 2:6)

ധ്യാനം

# മനോഭാവം എല്ലാമാണ്

**ജോസ് കാട്ടാമല**




ഉയർച്ച ആഗ്രഹിക്കാത്തവർ ലോകത്തുണ്ടായിരിക്കില്ല. ഉണ്ടെങ്കിൽ അവർ മന്ദബുദ്ധികളോ ബുദ്ധിരഹിതരോ ആയിരിക്കും. രോഗികൾ ആരോഗ്യവാന്മാരാവാൻ കൊതിക്കും. ദരിദ്രർ സമ്പന്നരാവാൻ ആഗ്രഹിക്കും. കാരാഗ്രഹത്തിൽ ആയിരിക്കുന്നവർ സ്വാതന്ത്ര്യത്തിനുവേണ്ടി ദാഹിക്കും. രോഗവും ദാരിദ്ര്യവും ബന്ധനങ്ങളും ഭൗതീകമോ ആദ്ധ്യാത്മികമോ ആകാം. അവയിൽ നിന്നുമുള്ള വിടുതൽ ആഗ്രഹിക്കുകയും അതിനുവേണ്ടി പരിശ്രമിക്കുകയും ചെയ്യുന്ന പ്രവർത്തിയിലാണ് ഓരോ മനുഷ്യനും. ജീവിത യാത്രയിൽ വിജയ പരാജയങ്ങൾ സ്വാഭാവികമാണ്. പരാജയങ്ങൾ അന്തിമമല്ല. അടുത്ത അവസരം വരുമെന്ന പ്രതീക്ഷ കൈവിടാത്തവർ അതു നേടുമെന്നത് മാനവ ചരിത്രത്തിൽ ഉടനീളം കാണാം. വിജയത്തിൽ അഹങ്കരിക്കുന്നവർ പരാജയത്തിന്റെ പടുകുഴിയിൽ വീണുപോകും. പ്രതിസന്ധികളിൽ വിജയത്തിന്റെ വിത്തുകൾ ഉണ്ടെന്നത് സത്യമാണു. അത് മനസ്സിലാകണമെങ്കിൽ ഒരു നല്ല മനോഭാവം വളർത്തിയെടുക്കണം.

നിഷേധാത്മക നിലപാടും മനോഭാവവും ജീവിതത്തെ സങ്കീർണ്ണതയിലേക്കും ദുഃഖത്തിലേക്കും നയിക്കും. ലളിതവും സന്തോഷകരവുമായ ജീവിതത്തിന് നല്ല മനോഭാവം അനിവാര്യമാണ്. തൊഴിൽ ചെയ്യുന്നവരിൽ നല്ല മനോഭാവം സൃഷ്ടിച്ച് തൊഴിൽശാലകളെ ലാഭകേന്ദ്രങ്ങളാക്കി മാറ്റാൻ ലക്ഷ്യമിട്ടുകൊണ്ടു പ്രവർത്തിക്കുന്ന പരിശീലകരെപ്പറ്റി എല്ലാവർക്കും അറിവുള്ളതാണ്. നെപ്പോളിയൻ ഹില്ലെന്ന പ്രശസ്ത അമേരിക്കൻ ഗ്രന്ഥകാരനും പരിശീലകനും മനോഭാവത്തിന്റെ പ്രാധാന്യത്തെ വിവരിക്കാൻ ഒരു സംഭവകഥ പറയുന്നുണ്ട്. ചാൾസ് അലൻ ജനിച്ചതു ഒരു സാധു കുടുംബത്തിൽ ആയിരുന്നു. പിതാവ് അധ്യാപകനായിരുന്നു. കുടുംബം പോറ്റാൻ നന്നേ ക്ലേശിക്കുന്നുണ്ടായിരുന്നു. അമ്മ വിവാഹമോചനം നേടി മറ്റൊരാളെ കല്യാണം കഴിക്കുമ്പോൾ ചാൾസിന് പതിനാലു വയസ്സായിരുന്നു. അവൻ സ്കൂളിൽ പൊയ്ക്കൊണ്ടിരിക്കുമ്പോൾത്തന്നെ കുടുംബത്തിനുവേണ്ടി നിരവധി ജോലികളിൽ ഏർപ്പെട്ടിരുന്നു. രണ്ടാനച്ഛൻ കർക്കശക്കാരനും സ്നേഹശൂന്യനും ആയിരുന്നു. അമ്മ എപ്പോഴും രണ്ടാനച്ഛന്റെ പക്ഷത്ത് നിന്നപ്പോൾ ചാൾസ് ദുഃഖിച്ചു. ഇതിനിടെ സ്വന്തം പിതാവും മരിച്ചു. ദാരിദ്ര്യം വിട്ടു മാറാതെ കൂടെത്തന്നെ ഉണ്ടായിരുന്നു. മുഷിഞ്ഞതും വൃത്തിയില്ലാത്തതുമായ വസ്ത്രങ്ങൾ കൂട്ടുകാരിൽ നിന്നും അവൻ ഒറ്റപ്പെടാൻ കാരണമായി. പതിനേഴാം വയസ്സിൽ അവൻ നാടുവിട്ടു. പിന്നീട് അവൻ മാതാപിതാക്കളെ കാണുകയോ കേൾക്കുകയോ ചെയ്തിട്ടില്ല. യാതൊരു പിൻബലമോ സുഖമുള്ള ഓർമ്മകളോ അവൻ അനുഭവിച്ചിട്ടില്ലായിരുന്നു. അമേരിക്കയുടെ പടിഞ്ഞാറൻ പ്രദേശങ്ങളിൽ അലഞ്ഞുതിരിഞ്ഞു

താഴ്ന്ന ജോലികളൊക്കെ ചെയ്തു വയ്ക്കോൽകൂനക ളിൽ കിടന്നുറങ്ങി ചെരുപ്പു പോലും ഇല്ലാതെ അവൻ ജീവിച്ചു. ചീത്ത സഹവാസത്താൽ വിദ്വേഷം നിറഞ്ഞ മനസ്സായിരുന്നു അവന്റേത്. ചരക്കുകപ്പലിൽ കയറികൂടി ജപ്പാനിലും ചൈനയിലും പോകാൻ അവനു കഴിഞ്ഞു. അലാസ്കയിലെ കടകളിൽ ജോലിചെയ്യാനും അവനു സാധിച്ചു. കുറെനാൾ ഒരു സ്വർണ്ണഖനിയിൽ ജോലി ചെയ്തു അല്പം നേട്ടമുണ്ടാക്കി.

മെക്സിക്കോയിൽ കലാപമുണ്ടായപ്പോൾ ചാൾസ് പട്ടാളക്കാരനായി. പട്ടാളക്കാർ ഗ്രാമങ്ങളിൽ കടന്നു ചെന്നു കന്നുകാലികളെ തട്ടിക്കൊണ്ടുപോയി മാംസം എടുത്ത ശേഷം തോൽ ഉപേക്ഷിച്ച് പോകുമ്പോൾ ചാൾസ് അവശേഖരിച്ച് ഉപ്പിട്ട് സൂക്ഷിച്ച് വിറ്റുപോന്നു. ഇങ്ങനെ അവൻ എഴുപതിനായിരം ഡോളർ നേടി. നല്ല തുക കൈവശം വന്നുവെന്നധാരണയിൽ പട്ടാളജീവിതം അവസാനിപ്പിച്ചു. അവന്റെ ചൂതുകളിയും ധാരാളിത്വവും ദുഷിച്ച കൂട്ടുകെട്ടുകളും സംശയത്തോടെ പോലീസ് രഹസ്യമായി നിരീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഒരു വർഷംകൊണ്ട് സമ്പാദ്യങ്ങളും ഇല്ലാതായി. കൂടുതൽ മോശമായ ജീവിതത്തിലേക്ക് നയിക്കാനേ ആ അവസ്ഥ അവനെ പ്രേരിപ്പിച്ചുള്ളൂ. കേവലം മുപ്പത്തിനാലു വയസ്സുള്ളപ്പോൾ മയക്കുമരുന്നു കൈവശം വച്ചുവെന്ന കുറ്റം ചുമത്തി അവൻ ജയിലിലായി. കെട്ടിച്ചമച്ച കുറ്റമായിരുന്നു അത്. അതുകൊണ്ട് അവൻ കൂടുതൽ കഠിനഹൃദയനാവുകയാണ് ചെയ്തതു. ജയിൽ ജീവിതം അവന് പുതിയ അനുഭവം ആയിരുന്നു. ജയിലിൽ നിന്നും കടക്കാനുള്ള പദ്ധതികൾ അവൻ ആലോചിച്ചു. ഈ ഘട്ടത്തിൽ അവനൊരു ഉൾവിളി ഉണ്ടായി. ജയിൽ നിയമങ്ങൾ അനുസരിക്കാനും ഏറ്റവും നല്ല തടവുകാരനാകാനും അവനു കഴിഞ്ഞു. അങ്ങനെ തികച്ചും വിപരീത ദിശയിലേക്ക് ജീവിതത്തെകൊണ്ടുപോകാൻ അവന് സാധിച്ചു. അവന്റെ കടുത്ത ശത്രു അവൻ തന്നെ ആണെന്ന വസ്തുത തിരിച്ചറിഞ്ഞു. കുറ്റമാരോപിച്ച നിയമപാലകരോടോ കടുത്ത ഭാഷയിൽ ശിക്ഷിച്ച ന്യായാധിപനോടോ പകയില്ലാതെ സ്വന്തം ചിത്രം അത്ര ഭംഗിയുള്ളതായിരുന്നില്ല എന്ന യാഥാർത്ഥ്യം അവൻ ഉൾക്കൊണ്ടു.

മനോഭാവം മാറിയതോടെ ചാൾസ് പുതിയ വ്യക്തിയായി. ജയിൽ ജീവിതം സന്തോഷകരമാക്കാൻ അതു മൂലം കഴിഞ്ഞു. വൈദ്യുതി സംബന്ധമായി ജോലികൾ ചെയ്തുകൊണ്ടിരുന്ന തടവുകാരൻ മോചിതനാകാറായപ്പോൾ ചാൾസിനെ ആ ജോലിയിലേക്ക് പരിഗണിച്ചു. അപ്പോൾ മുതൽ ജോലിയിൽ പ്രവേശിക്കുന്നതുവരെ ആ ജോലിക്ക് ആവശ്യമായ അറിവുകൾ സമ്പാദിക്കുന്നതിലായിരുന്നു അവന്റെ ശ്രദ്ധ. പ്രതിഫലത്തെക്കുറിച്ച് ചിന്തിക്കാതെ ജോലി ചെയ്തിരുന്നതിനാൽ അവന് ആ ജോലി ഉല്ലാസകരമായിരുന്നു. പലപ്പോഴും വെളിയിൽ പോയി ജോലിചെയ്യാനും അവനു കഴിഞ്ഞു. കുറെ ഏറെ സ്വാതന്ത്ര്യം നല്ല മനോഭാവം മൂലം അവനു ലഭിച്ചു.

ജയിൽ ജീവിതത്തിന്റെ രണ്ടാം വർഷം ചാൾസ് നൂറ്റിഅൻപതുപേരെ മേൽനോട്ടം വഹിക്കേണ്ട ജോലിയിലേക്ക് ഉയർത്തപ്പെട്ടു. അവൻ എല്ലാവരോടും ദയയൊടും സഹിഷ്ണുതയോടും പെരുമാറി. ജയിലധികൃതരും സഹതടവുകാരും അവനെ ഇഷ്ടപ്പെട്ടു. ഈ അവസരത്തിലാണ് ഹെർബർട്ട് ഹ്യൂസ് എന്ന ധനികൻ ആദായ നികുതിവെട്ടിപ്പുമായി ബന്ധപ്പെട്ട് ജയിലിൽ വരുന്നത്. അയാളെ കണ്ടമാത്രയിൽത്തന്നെ ചാൾസിന് തോന്നിയതു ഇയാളായിരിക്കും. ചെളിക്കുണ്ടിൽ നിന്നും അവനെപൊക്കി എടുക്കുന്ന വ്യക്തി എന്ന്. തലയെടുപ്പോടെ നടന്നിരുന്ന അൻപത്തിമൂന്നുകാരനായ ഹ്യൂസിന് ആവുന്നത്ര ഉപദ്രവങ്ങൾ മറ്റുതടവുകാർ കൊടുത്തു. ചാൾസ് ഹ്യൂസിന്റെ പരിതാപാവസ്ഥ മനസ്സിലാക്കി അയാളോട് സ്നേഹാദരങ്ങളോടെ ഇടപെടാൻ ചാൾസ് ശ്രമിച്ചു. അവന് ജയിലധികൃതരുടെ ഇടയിൽ ഉണ്ടായിരുന്ന സ്വാധീനമുപയോഗിച്ച് ഹ്യൂസിനെ സ്വന്തം




സെല്ലിലേക്ക് മാറ്റാൻ കഴിഞ്ഞു. അവിടെ കൂടുതൽ വിശാലമായിട്ടും സ്വതന്ത്രമായും ഹ്യൂസ് കഴിഞ്ഞു. ഹ്യൂസിന്റെ തൊഴിൽശാലയിലെ ഉദ്യോഗസ്ഥർ എങ്ങനെ തൊഴിൽശാല കൊണ്ടുപോകും എന്നതിനെക്കുറിച്ചു അയാൾക്ക് ആകാംഷ ഉണ്ടായിരുന്നു. ജോലി സമയത്തിനുശേഷം മറ്റൊരു തടവുപുള്ളിയുടെ സഹായത്തോടെ നിരവധികത്തുകൾ കമ്പനി നടത്തിപ്പിനായി ദിനംപ്രതി അയയ്ക്കാൻ ചാൾസിന്റെ ശ്രമഫലമായി ഹ്യൂസിനു കഴിഞ്ഞു. ഇതിനൊക്കെ ആവശ്യമായ ഇളവുകൾ നേടിയതും ചാൾസിന്റെ കഴിവായിരുന്നു.

ഹ്യൂസിന്റെ തടവുകാലാവധി തീരാറായപ്പോൾ ചാൾസിന് അയാൾ ഒരു വാഗ്ദാനം നല്കി. കാൻസാസിലുള്ള ചാൾസിന്റെ ബാങ്ക് അക്കൗണ്ടിൽ പതിനയ്യായിരം ഡോളർ ഇട്ടുകൊടുക്കാമെന്നായിരുന്നു അതു.

ചാൾസ് സ്നേഹപൂർവ്വം അതു നിഷേധിച്ചു. ചാൾസിന്റെ സേവനങ്ങളിൽ അതീവ സംതൃപ്തനായിരുന്ന ഹ്യൂസ് ചാൾസിനെ സ്വന്തം സ്ഥലമായ സെന്റ് പോളിലേക്ക് ക്ഷണിച്ചിട്ടാണ് പോയതു. അയാൾ ചാൾസിന് ഒരു ജോലികൊടുക്കാമെന്ന് സമ്മതിച്ചിരുന്നു. ഒരു മാസം കഴിഞ്ഞ് ചാൾസ് ജയിൽ വിമോചിതനായപ്പോൾ സെന്റ് പോളിൽ ചെന്നു. അവനെ സ്റ്റേഷനിൽ ചെന്ന് ഹ്യൂസ് സ്വീകരിച്ച് വീട്ടിൽ കൊണ്ടുപോയി. ഭക്ഷണത്തിന് ശേഷം ഫാക്ടറിയുടെ അടുത്തുള്ള ഒരു ചെറിയമുറിയിൽ ചാൾസിനെ താമസിപ്പിച്ചു. അവനൊരു ജോലിയും കൊടുത്തു. അസംസ്കൃത റബർ യന്ത്രത്തിലേക്ക് കടത്തിവിടുന്ന ജോലിയ്ക്ക് പ്രതിമാസം നൂറു ഡോളർ ആയിരുന്നു വേതനം. കുറഞ്ഞ വേതനത്തെക്കുറിച്ചോ, അസൗകര്യങ്ങളുള്ള താമസത്തെക്കുറിച്ചോ ചാർലി പരാതി പറഞ്ഞില്ല. ഹ്യൂസിനോട് നീരസവും തോന്നിയില്ല. അവൻ ആത്മാർത്ഥമായി ജോലി ചെയ്തുകൊണ്ടിരുന്നു. ഹ്യൂസ് ചാൾസിനെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ചാൾസ് കഠിനപ്രയത്നം ചെയ്തു കമ്പനിയ്ക്കു നേട്ടമുണ്ടാക്കുന്നുവെന്ന് ഹ്യൂസ് മനസ്സിലാക്കി. ജോലിയിൽ പ്രവേശിച്ച് രണ്ടുമാസം കഴിഞ്ഞ് അവന് ജോലിക്കയറ്റം കൊടുത്തു. പ്രതിഫലം നോക്കാതെ പ്രവർത്തിക്കുകയെന്ന ചാൾസിന്റെ ശീലം ഉയർന്ന തലങ്ങളിലേക്ക് അവനെ എത്തിച്ചു. അവൻ കമ്പനിയുടെ വൈസ്പ്രസിഡന്റായി. ആ കമ്പനിയിലെ ഏറ്റം ഉയർന്ന രണ്ടാമത്തെ ശമ്പളക്കാരനായി ചാൾസ്. ഹ്യൂസ് മരിക്കുമ്പോൾ വലിയ ഒരു സമ്പത്ത് ചാൾസിന് നീക്കി വച്ചിട്ടുണ്ടായിരുന്നു. സെന്റ് പോളിലെ വ്യവസായ പ്രമുഖരും രാഷ്ട്രീയക്കാരും എല്ലാം ചാൾസിനെ അംഗീകരിക്കുകയും പ്രശംസിക്കുകയും ചെയ്തിരുന്നു. ഒരു സുഹൃത്തിന്റെ വാക്കുകൾ ഇങ്ങനെയായിരുന്നു. "ചാൾസ് ഉയരുമ്പോൾ അനേകരെ ഒപ്പം ഉയർത്തും".

ഒരു മനുഷ്യന് അവന്റെ ചുറ്റുമുള്ളവയെ മാറ്റിമറിക്കാൻ കഴിയുന്നതു ശരിയായ മനോഭാവത്തിലൂടെ ആണ്. നിഷേധാത്മകതയെ പുറം തള്ളിയാൽ മാറ്റം കൊണ്ടുവരാൻ കഴിയുമെന്ന് ചാൾസ് തെളിയിച്ചു. "ഓരോ പ്രതിസന്ധിയും വളർച്ചയുടെ വിത്തും ഉൾക്കൊണ്ടതാണ്" സ്വയം മറന്നുപോലും അന്യരുടെ നന്മ ആഗ്രഹിക്കുന്നവർക്കു വളർച്ച ഉണ്ടാവും. അമേരിക്കൻ പ്രസിഡന്റ് ആയിരുന്ന റൂസ്‌വെർറ്റ് ചാൾസിനെപ്പറ്റി നെപ്പോളിയൻ ഹില്ലിനോട് പറയുകയും ഹില്ല് ചാൾസിനെ നേരിൽ കാണുകയും ചെയ്തു. ചാൾസിനെക്കുറിച്ചുള്ള ഹില്ലിന്റെ പുസ്തകം ഇറങ്ങും മുമ്പേ ഹിൽ ജീവിതത്തിൽ നിന്നും വിടവാങ്ങിയിരുന്നു.

ഈ സംഭവകഥയിൽ ഒരു അദൃശ്യ നായകനുണ്ട്. നിഷേധാത്മകത വളർന്നു വരാൻ പാകത്തിലുള്ള ചാൾസിൽ ഒരു പോസിറ്റീവ് എനർജി നിറച്ചുകൊടുത്ത ഒരു അദൃശ്യ ശക്തി. നന്മയുള്ള ഹൃദയങ്ങളിലേക്ക് പ്രവഹിക്കുന്ന ശക്തിയാണത്. നല്ലമനോഭാവം വളരാൻ പരിശ്രമം ആവശ്യമാണ്.

## പ്രദീപ് മാത്യു കെ.സി.വൈ.എം. സംസ്ഥാന പ്രസിഡന്റ്<br>റെനി രാജിന് ഐ.സി. വൈ.എം. ദേശീയ യുവജന അവാർഡ്





കേരള കത്തോലിക്കാ യുവജന പ്രസ്ഥാനം (കെ.സി.വൈ.എം.) സംസ്ഥാന പ്രസിഡന്റായി മാവേലിക്കര രൂപതാംഗം പ്രദീപ് മാത്യുവിനെ കൊച്ചിയിൽ നടന്ന സംസ്ഥാന വാർഷിക സമ്മേളനം തെരഞ്ഞെടുത്തു. 31 കത്തോലിക്കാ രൂപതകളുടെ പ്രതിനിധികൾ ചേർന്ന സമ്മേളനത്തിൽ മറ്റു ഭാരവാഹികളായി ജനറൽ സെക്രട്ടറി പോൾ ജോസ് (കോട്ടപ്പുറം), വൈസ് പ്രസിഡന്റുമാർ ബിബിൻ ചെമ്പക്കര(മാനന്തവാടി), നീതു ജോസഫ് വെട്ടിക്കുളങ്ങര (താമരശ്ശേരി), സെക്രട്ടറിമാർ രേഷ്മ കുരിയാക്കോസ് (മൂവാറ്റുപ്പുഴ), ജിഫിൻ സാം (പത്തനംതിട്ട), റോബിൻസ് വടക്കേൽ (കാഞ്ഞിരപ്പള്ളി), നീതു എം. മാത്യു (കൊല്ലം), ട്രഷറർ ബിനോയി പി. കെ. (കൊച്ചി) എന്നിവരെ തെരഞ്ഞെടുത്തു. മലങ്കര കത്തോലിക്കാ യുവജനപ്രസ്ഥാനത്തിന്റെ സഭാതല സമിതി പ്രസിഡന്റായി സ്തുത്യർഹമായ ശുശ്രൂഷ ചെയ്തയാളാണ് പ്രദീപ് മാത്യു.

മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനത്തിന്റെ ഇപ്പോഴത്തെ സഭാതലസമിതി പ്രസിഡന്റും പത്തനംതിട്ട രൂപതാംഗവുമായ റെനി രാജ് ഭാരത കത്തോലിക്കാ യുവജന പ്രസ്ഥാനം (ഐ.സി.വൈ.എം.) ഏർപ്പെടുത്തിയ ദേശീയ യുവജന അവാർഡിന് അർഹനായി. കെ.സി.വൈ.എം. സംസ്ഥാന ജനറൽ സെക്രട്ടറി, പ്രസിഡന്റ് എന്നീ ചുമതലകളും റെനിരാജ് വഹിച്ചിട്ടുണ്ട്.



ഇന്ത്യയിലെ പുതിയ വത്തിക്കാൻ സ്ഥാനപതി

അഭിവന്ദ്യ ആർച്ചുബിഷപ്പ്

**ജാംബത്തിസ്ത്ത ദിക്വാത്രോക്ക്**

## സ്വാഗതം

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-01-2017 Posting Date 28, 29 FEBRUARY 2017

**Christavakahalam Monthly FEBRUARY 2017**
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com